ക്രൈസ്തവ
# കാഹളം
ഡിസംബർ 2017



# പുൽക്കൂടുകൾ വീണ്ടും പിറക്കട്ടെ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ക്രൈസ്തവ കാഹളം

വാല്യം 78 ലക്കം 12






**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്** 9387811920
fingraphtvm@gmail.com

**ഫോട്ടോഗ്രാഫ്സ്**
തോമസ് മാത്യു നെല്ലുവേലിൽ

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

Email : christavakahalam@gmail.com


# ഉള്ളടക്കം










## കവർ സ്റ്റോറി

















## സല്ലാപം







































# എഡിറ്റോറിയൽ

## ഉണ്ണിക്കൊപ്പം ഇടമുണ്ട്

ക്രിസ്തുമസ് ആഗതമാകുന്നു. ദിവസങ്ങൾ കുറച്ചുകൂടി കഴിയുമ്പോൾ വാട്ട്സാപ്പിൽ ക്രിസ്തുമസ് സന്ദേശങ്ങൾ, ദൃശ്യങ്ങൾ, വീഡിയോകൾ, ട്രോളുകൾ എല്ലാം കൊണ്ട് ആഘോഷം പൊടിപൊടിക്കും. പക്ഷേ മഷിയിട്ടു നോക്കിയാൽ പോലും ക്രിസ്തുവിനെ മാത്രം അവിടെ കാണില്ല. ക്രിസ്തുമസ് വാട്ട്സാപ്പിൽ പിറക്കുന്നു. അവിടെ തന്നെ ജീവിക്കുന്നു. അവിടെ തന്നെ തീരുന്നു. വാട്ട്സാപ്പിനു പുറത്ത് ക്രിസ്തുമസില്ല.

ക്രിസ്തുമസിന്റെ വഴികളിൽ ക്രിസ്തുമാത്രം ഇല്ലാതാകുന്നു. ആധുനിക ഇടയന്മാർ പുൽക്കൂട്ടിലെ യേശുവിനെ മാത്രം കാണുന്നില്ല. വിദ്വാന്മാർ കാഴ്ചകൾ യേശുവിനു പകരം മറ്റാർക്കോ സമ്മാനിക്കുന്നു. പുത്തൻ മാലാഖമാർ സംഗീതം മറ്റാർക്കോ വേണ്ടി മീട്ടുന്നു. ലോകത്തിന്റെ പോക്ക് അങ്ങനെയാണ്. അത്ര ശ്രദ്ധിക്കേണ്ട കാര്യമാണ് യേശുവെന്ന് ലോകത്തിനു തോന്നുന്നില്ല. ആഘോഷങ്ങൾ പിശാച് കൈയ്യടക്കുന്നു. ലോകത്തിന്റെ ആഘോഷങ്ങളിൽ യേശുമാത്രം പിൻതള്ളപ്പെടുന്നു. ക്രിസ്തുവില്ലാത്ത ക്രിസ്തുമസ് എന്നത് ഒരു സംസക്കാരിക അധിനിവേശമായി മാറിയിരിക്കുന്നു. ലോകത്തിന്റെ പല ഭാഗങ്ങളിലും ക്രിസ്തുമസിൽ അഭയാർത്ഥികളെക്കുറിച്ച് ചിന്തകൾ ഉയരുന്ന പ്രവണത സജീവമാണ്. യേശു ഒരു പ്രവാസിയായി, അഭയാർത്ഥിയായി ഈജിപ്തിലേക്ക് ഓടേണ്ടി വന്നതിലാണ് ഈ ചിന്ത സജീവമാകുന്നത്. എന്നാൽ ഇതിന്റെ മറുവശം നാം കാണാതെ പോകരുത്. മധ്യ പൂർവേഷ്യൻ രാജ്യങ്ങളിൽ നിന്ന് എത്തിച്ചേർന്ന അഭയാർത്ഥികളെ ഇരു കൈയ്യും നീട്ടി സ്വീകരിച്ച പല യൂറോപ്യൻ പട്ടണങ്ങളിലും അഭയാർത്ഥികൾ പുതിയ നിബന്ധന വക്കുന്നു. ''ക്രിസ്തുമസ് ആഘോഷിക്കരുത്.'' അതവരുടെ മതവികാരത്തെ വ്രണപ്പെടുത്തും എന്ന്. പക്ഷേ അഭയാർത്ഥികൾ ഒരു കാര്യം മറന്നു. അവരെ സ്വീകരിച്ചവരുടെ ഉള്ളിൽ ഒരു ഉണ്ണിയേശു പിറന്നതുകൊണ്ടും ഇന്നും ജീവിക്കുന്നതുകൊണ്ടുമാണ് അവർ ആ സ്ഥലങ്ങളിൽ സ്വീകരിക്കപ്പെട്ടതും ഇന്നും സ്വര്യമായി അവിടെ ജീവിക്കുന്നതും. യേശു ഉള്ളിൽ പിറക്കട്ടെ. പിശാച് ഭയപ്പെട്ട് അവിടെ നിന്നും ഇറങ്ങിപോകട്ടെ. ഇരുകൈകൾ നീട്ടി നമുക്ക് ലോകത്തോടു പറയാം. "എല്ലാവർക്കും എന്റെ ഉള്ളിലെ പുൽക്കൂട്ടിൽ ഉണ്ണിക്കൊപ്പം ഒരൽപം ഇടമുണ്ട്."

സ്നേഹപൂർവ്വം

ക്രിസ്തുമസ് ആശംസകൾ



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,



bovasmathew@gmail.com
9447661943



# പിതൃമൊഴി

# ദൈവം ഇമ്മാനുവേൽ ആയത് അറിഞ്ഞോ?

"അവനെ പിള്ളക്കച്ചകൾ കൊണ്ട് പൊതിഞ്ഞ് പുൽത്തൊട്ടിയിൽ കിടത്തി, കാരണം സത്രത്തിൽ അവർക്കു സ്ഥലം ലഭിച്ചില്ല". *(ലൂക്കാ 2:7)*



ദൈവം മനുഷ്യനായി പിറക്കുന്നു. അൽഭുതവും ആശ്ചര്യവും മനസ്സിൽ നിറയുന്ന അനുഭവം. ദൈവത്തെ ഒരു ശിശുവായി കൈകളിൽ എടുക്കുവാൻ സാധിക്കുന്ന അപൂർവ്വ നിമിഷം. അതാണ് ക്രിസ്തുമസ്. മുട്ടിയ വാതിലുകളൊന്നും തുറന്നുകിട്ടിയില്ല. ശിശുവായ ദൈവത്തെ സ്വീകരിക്കുവാനും കൈകളിലെടുക്കുവാനും ആർക്കും സാധിച്ചില്ല. എല്ലാവരും വാതിലുകൾ കൊട്ടിയടച്ചു. കൺമുൻപിൽ വന്നു കൈനീട്ടിയ മറിയത്തെ ഒരു സാധാരണ സ്ത്രീയായി മാത്രം അവർ കണ്ടു. അവളുടെ ഉള്ളിൽ വളർന്ന ശിശുവിനെ ദൈവപുത്രനായി ആരും കണ്ടില്ല. ബുദ്ധിയിൽ ഉദിക്കുന്ന ചോദ്യം "അതിപ്പോൾ എങ്ങനെ അറിയായാനാണ്". ഉത്തരം നൽകുന്നത് വൃദ്ധയായ എലിസബത്താണ്. പരിശുദ്ധാത്മാവിൽ നിറഞ്ഞ് അവൾ പറഞ്ഞു "എന്റെ കർത്താവിന്റെ അമ്മ എന്റെ അടുത്ത് വരാനുള്ള ഭാഗ്യം എനിക്ക് എവിടെ നിന്ന്". ഹൃദയം പരിശുദ്ധമായിരിക്കുമ്പോൾ മാത്രമെ അടുത്തു വരുന്ന ദൈവസാന്നിധ്യം നാം തിരിച്ചറിയുകയുള്ളു, വാതിലുകൾ നാം തുറന്നു കൊടുക്കുകയുള്ളു. എലിസബത്തിന്റെ അടുക്കലേക്ക് പോയ മറിയം തന്നെയാണ് ബത്‌ലഹേമിലെ അനേകം ഭവനങ്ങളുടേയും സത്രങ്ങളുടെയും മുന്നിൽ മുട്ടിവിളിച്ചത്. ഒടുവിൽ തുറന്നു കിടന്ന തൊഴുത്ത് അവർക്ക് അഭയമായി. യേശു വളർന്നപ്പോഴും സമാനമായത് സംഭവിക്കുന്നുണ്ട്. "അവൻ സ്വജനത്തിന്റെ അടുത്തേക്ക് വന്നു. എന്നാൽ അവർ അവനെ സ്വീകരിച്ചില്ല "(യോഹ 1:11). ആരും യേശുവിനെ തിരിച്ചറിയുന്നില്ല, അതുകൊണ്ടുതന്നെ അവൻ എവിടേയും സ്വീകരിക്കപ്പെടുന്നില്ല. ഇവിടെ മാറ്റം ആവശ്യമായിരിക്കുന്നത് നമ്മുടെ സമീപനത്തിലാണ്. നമുക്ക് ഭയമാണ്. പക്ഷെ ദൈവത്തെയല്ല, ലോകത്തെയാണ് നാം ഭയക്കുന്നത്. ദൈവത്തെയും ദൈവീകപ്രവൃത്തികളേയും കാണുവാൻ കഴിയാത്തവിധം നമ്മുടെ മനസ്സ് അധികാരത്തെ പ്രതി, പണത്തെ പ്രതി, സൽപ്പേരിനെ പ്രതി ഭയപ്പെട്ടിരിക്കുന്നു. ഇവിടെയാണ് ക്രിസ്തുമസ് ചില

തിരിച്ചറിവുകളിലേക്ക് നമ്മെ കൂട്ടികൊണ്ടു പോകുന്നത്. ദൈവത്തെ സ്വീകരിക്കുവാൻ ഹൃദയ കവാടങ്ങൾ തുറക്കണം. ഹൃദയ സത്രങ്ങൾ തുറന്ന് ദൈവശിശുവിനെ സ്വീകരിക്കാം.

ക്രിസ്തുമസിന്റെ മറ്റൊരു ചിന്ത ദൈവ മഹത്വം കണ്ട് സന്തോഷ ഭരിതരായി ഗാനമാലപിച്ച മാലാഖമാരാണ്. സ്വർഗ്ഗത്തിന്റെ മഹത്വം കണ്ട് സന്തോഷിക്കുവാനും അതിന്റെ മുന്നിൽ സർവ്വവും മറക്കുവാനും നമുക്ക് സാധിക്കണം. സ്വർഗ്ഗത്തിന്റെ മഹത്വം കാണുന്നവർക്കു മാത്രമെ ലോകത്തോട് സുവിശേഷം പ്രഘോഷിക്കുവാൻ സാധിക്കുകയുള്ളു. ദൈവം ഇമ്മാനവേൽ ! കൂടെ വസിക്കുന്നവൻ ! ആ ദൈവം നമ്മുടെ ഇടയിലേക്ക് മനുഷ്യനായി വന്നതും കൂടെ വസിക്കുന്നതും തിരിച്ചറിയാതെ പോകരുത്. അറിഞ്ഞിട്ടും അറിയില്ലായെന്നു നടിക്കുന്നത് ശിക്ഷാർഹമാണ്.

ദൈവം ഏവരേയും അനുഗ്രഹിക്കട്ടെ.!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**



ബിഷപ്പ് മാർ സെബാസ്റ്റ്യൻ എടയന്ത്രത്ത്



# ദൈവം ഒരു കുഞ്ഞായ് വരുമ്പോൾ




കുരുന്നുകളെ കാണുന്നത് ആർക്കാണ് ഹരം പകരാത്തത്. പലപ്പോഴും വളരെ ബലം പിടിച്ചിരിക്കുന്ന ഗൗരവ സ്വഭാവമുള്ള ആളുകൾ പോലും കുഞ്ഞുങ്ങളുടെ ചില പ്രയോഗങ്ങൾ കാണുമ്പോൾ പൊട്ടിച്ചിരിച്ചു പോകും. ഒരു കുഞ്ഞിന്റെ വരവ് ഒരു വീടിനെ എത്ര മാത്രമാണ് സന്തോഷിപ്പിക്കുക. എന്തെല്ലാം ഒരുക്കങ്ങളാണ് പല വീടുകളിലും കുഞ്ഞുങ്ങളുടെ വരവിനുവേണ്ടി ചെയ്യുക. കാരണം ലോകത്തിലെ ഏറ്റവും ആകർഷണമുള്ള ഒരു വ്യക്തി ആരാണെന്ന് ചോദിച്ചാൽ കുഞ്ഞുങ്ങളാണെന്ന് പറയേണ്ടി വരും. കാരണം ദൈവം അത്ര മാത്രം പ്രത്യേകതകൾ കുഞ്ഞുങ്ങളിൽ ചൊരിഞ്ഞിട്ടുണ്ട്.

ആ ദൈവം ഒരു കുഞ്ഞായി നമ്മുടെ ഇടയിലേക്ക് വരുന്നത് നമുക്ക് ഉൾക്കൊള്ളുവാൻ സാധിക്കുമോ. സാധിച്ചില്ല എന്നാണ് ലൂക്കോസ് സുവിശേഷകൻ പറയുക. സാധാരണബുദ്ധിയും വൈഭവമുള്ളവയ്ക്ക് അത് സാധിക്കാത്തതുകൊണ്ടാണ്, ദൈവം അധികം വിദ്യാഭ്യാസമില്ലാത്ത അസാമാന്യ ലോകസാമർത്ഥ്യം കാണിക്കാതിരുന്ന ആട്ടിടയന്മാരെയാണ് ആ സന്ദേശം അറിയിച്ചത്. പിള്ളക്കച്ചയിൽ പൊതിയപ്പെട്ട കുരുന്നു, അതാണ് അവർക്കുള്ള അടയാളം. ദൈവം എന്നെ കാണുവാൻ വരുന്നത് വളരെ വ്യത്യസ്തമായ ഭാവങ്ങളിലാണെന്ന് സാരം. വളരെ അപ്രതീക്ഷിതമായ സാഹചര്യങ്ങളിൽ, ഞാൻ ചവുട്ടി നിൽക്കുന്ന മണ്ണിനെപ്പോലും ഇളക്കിമാറ്റിക്കൊണ്ട് ദൈവം വരും എന്നെ കാണുവാൻ. ആ ദൈവത്തെ തിരിച്ചറിയുവാൻ പാകമായ നിർമ്മല മനസും സ്നേഹപ്രകൃതിയും എന്റെ സ്വാഭാവത്തിന്റെ ഭാവമായി മാറണം.

നമ്മളിൽ പലരും ഇടക്കൊക്കെ കുഞ്ഞാകുവാൻ മറന്നുപോകുന്നില്ലേ എന്ന് ക്രിസ്തുമസ് നമ്മോട് ചോദിക്കുന്നു. ഒരു സമ്മാനം കിട്ടുമ്പോൾ സന്തോഷിക്കുവാൻ, ഒരു നല്ല ആഹാരം കഴിക്കുമ്പോൾ മതിമറന്ന് ആഹ്ലാദിക്കുവാൻ, വേദന മാറ്റുന്ന ഡോക്ടറുടെ മുഖത്തുനോക്കി ഒന്ന് പുഞ്ചിരിക്കുവാൻ, സൃഷ്ടപ്രപഞ്ചത്തെ നോക്കി വിസ്മയം പൂണ്ട മിഴികളോടെ പ്രപഞ്ചത്തിൽ മറഞ്ഞിരിക്കുന്ന സൃഷ്ടാവിനെ കാണുവാൻ നമുക്ക് സാധിക്കുമ്പോഴാണ് ക്രിസ്തുവിന്റെ അർത്ഥം നമ്മിൽ വിരിയുക. രണ്ടായിരം വർഷങ്ങൾക്ക് മുൻപ് മാത്രമല്ല, ദൈവം ഇപ്പോഴും, ഇന്നും, എന്നും നമ്മെ കാണുവാൻ, നമ്മളാൽ കാണപ്പെടുവാൻ വന്നുകൊണ്ടിരിക്കുന്നു.

ഈ പ്രാവശ്യത്തെ ക്രിസ്തുമസിനെങ്കിലും പിറന്നു വീണിട്ട് അധികമാകാത്ത ഒരു പിഞ്ചു കുഞ്ഞിന്റെ മുഖം നിങ്ങൾ ഒന്നു ശ്രദ്ധിക്കണം. അതിന്റെ



അരുണിമ, അതിന്റെ ശോഭ, ആ കുരുന്നിന്റെ കണ്ണുകൾ എല്ലാം നിങ്ങളെ ആകർഷിക്കും. നമുക്ക് കുഞ്ഞുങ്ങളെ സ്നേഹിച്ചു തുടങ്ങാം. അവരെ നമുക്ക് വാത്സല്യക്കാം. അവരുടെ കുസൃതികൾ വിസ്മയത്തോടെ നോക്കിനിൽക്കാം. അവരെ കൈയ്യിൽ കിട്ടുമ്പോൾ സ്നേഹം കൊണ്ട് അവരെ വീർപ്പുമുട്ടിക്കാം. ആർക്കറിയാം നിങ്ങളുടെ കൈയ്യിലിരിക്കുന്ന കുഞ്ഞ് ക്രിസ്തു തന്നെയല്ലെന്ന്. ഞാൻ എന്നും നിങ്ങളോടു കൂടെയുണ്ട് എന്നുള്ളതല്ലേ അവൻ നല്കിയ ഏറ്റവും വലിയ സുവിശേഷം. ക്രിസ്തുമസ് മംഗളങ്ങൾ പരസ്പരം ആംസിക്കുമ്പോൾ നമ്മുടെ മനസ്സിലെ വലിയ ആഗ്രഹവും അതുതന്നെയായിരിക്കണം, നിർമ്മലതയിലേക്ക് മടങ്ങാൻ.

വളരെ തിരക്ക് പിടിച്ച ഒരു ലോകമാണ് നമ്മുടേത്. ധ്യാനിക്കുവാൻ സമയം ഇല്ലെന്ന് തന്നെ പറയാം. ധ്യാനം ഇല്ലാത്തവർ ചെന്ന് പെടുന്നതോ അസ്വസ്ഥതകളുടെ നടുവിൽ. കുഞ്ഞ്, ധ്യാനത്തിന്റെ കുരുന്നാണ്. അവിടെ നിശബ്ദതയുണ്ട്, ഏകാന്തതയുണ്ട്, ചിന്തയുണ്ട്, ഇഷ്ടംപോലെ സമയമുണ്ട്. അതുകൊണ്ട് തന്നെയാണ് പെട്ടെന്ന് പൊറുക്കുവാൻ സാധിക്കുന്നതും, മറക്കുവാൻ മടിയില്ലാത്തതും. അവർ വെറുപ്പ് കാത്തുസൂക്ഷിക്കുന്നില്ലല്ലോ. വിരോധങ്ങളെ കാലങ്ങളിലേക്ക് കാത്തുവെക്കുന്നില്ല. ബേത്‌ലഹേമിലെ കുരുന്ന് നല്കുന്ന വലിയ പാഠങ്ങൾ നമ്മൾ പഠിച്ചെങ്കിൽ... കുറച്ചുകൂടി സന്തോഷമാണ്, പൊട്ടിയൊലിക്കാത്ത, അക്രമവാസനകളെ താലോലിക്കാത്ത ഒരു സാമൂഹ്യ സംസ്കാരം നമുക്ക് സംജാതമായേനെ. അവൻ വരുന്നു...അവൻ വരുന്നു...അവൻ വരുന്നു...അവൻ എന്നും വന്നുകൊണ്ടേയിരിക്കുന്നു. മനുഷ്യാവതാരം ആവർത്തിക്കേണ്ട പെസഹാ രഹസ്യമല്ലേ. മംഗളങ്ങൾ.





റവ. ഡോ. ആൻഡ്രൂസ് മേക്കാട്ടുകുന്നേൽ
പൗരസ്ത്യവിദ്യാപീഠം, വടവാതൂർ

# മനുഷ്യരെ ദൈവികരാക്കാൻ മനുഷ്യനായ ദൈവം

ദൈവം മനുഷ്യനായി എന്നതാണ് മനുഷ്യവർഗത്തെ സംബന്ധിച്ച് ഏറ്റവും സന്തോഷകരമായ വാർത്ത. അതുകൊണ്ടാണ് ഈശോയുടെ ജനനത്തെ, "സർവലോകത്തിനുംവേണ്ടിയുള്ള മഹാ സന്തോഷത്തിന്റെ സദ്‌വാർത്ത" എന്നു ദൈവദൂതൻ വിശേഷിപ്പിച്ചത് (ലൂക്കാ 2,10). മനുഷ്യാവതാര രഹസ്യത്തിന്റെ ഈ സന്തോഷം തന്റെ ഗീതങ്ങളിലൂടെ ആഘോഷിച്ച ദൈവശാസ്ത്രകവിയാണ് പൗരസ്ത്യ സുറിയാനി സഭാപിതാവായ മാർ അപ്രേം. അദ്ദേഹത്തിന്റെ മനുഷ്യാവതാരഗീതങ്ങളിലൂടെയുള്ള ഒരു തീർത്ഥാടനമാണ് ഈ ലേഖനം (ഗീവർഗീസ് ചേടിയത്ത്, മാർ അപ്രേം, മനുഷ്യാവതാര ഗീതങ്ങൾ, കോട്ടയം 2001 ൽ നിന്നാണ് ഉദ്ധരണികൾ).

### അത്ഭുതമീ ജനനം

ദൈവം മനുഷ്യനായി എന്ന യാഥാർത്ഥ്യത്തെ മഹാത്ഭുതമായാണ് അപ്രേം പിതാവ് കാണുന്നത്. സ്രഷ്ടാവ് സൃഷ്ടിയാവുക എന്നത് മനുഷ്യബുദ്ധിക്കഗ്രാഹ്യം തന്നെ. മാർ അപ്രേമിന്റെ വാക്കുകളിൽ:

ഇന്ന് ഒരു ശിശു ജാതനായി;
അവൻ "അത്ഭുതം" എന്നു വിളിക്കപ്പെട്ടു.
എന്തുകൊണ്ടെന്നാൽ, ദൈവം ഒരു ശിശുവായി സ്വയം വെളിപ്പെടുത്തുക
എന്നത് "അത്ഭുതം" തന്നെ (1,9).

സ്വർഗത്തിനുപോലും ഉൾക്കൊള്ളാനാവാത്തതാണ് താഴേക്കിറങ്ങി പുൽക്കൂട്ടിൽ ചെറിയവനായി തീർന്നവന്റെ ഔന്നത്യം എന്നും അന്യത്ര (2,9) അപ്രേം പിതാവ് രേഖപ്പെടുത്തുന്നുണ്ട്.

അവിടുന്ന് ആ ഔന്നിത്യത്തിൽനിന്നു താഴേക്കുവന്ന്
ചെറിയവനായി തീർന്നത് സാവധാനത്തിലല്ല;
മനുഷ്യത്വത്തിലേക്ക് പറന്നിറങ്ങുകയായിരുന്നു
ഇത് "മഹാത്ഭുതം" തന്നെ (27,15).

ഒരു വ്യക്തിയിൽ ദൈവത്വവും മനുഷ്യത്വവും ഒന്നിച്ചുചേർന്നതാണ് ദൈവികമനുഷ്യനായ ഈശോ:

ഉയരത്തിൽനിന്നും അഗാധത്തിൽനിന്നുമായി
ദൈവത്വവും മനുഷ്യത്വവും ഒന്നിച്ചുചേർന്ന
വിജ്ഞാനി മഹനീയനാകുന്നു.
അവിടുന്നു ചായങ്ങൾ കണക്കെ സ്വഭാവങ്ങൾ കൂട്ടിച്ചേർത്തു.
മനുഷ്യൻ (8,2)

### രക്ഷിക്കാനിറങ്ങി വന്ന ദൈവമനുഷ്യൻ

അത്ഭുതകരമായി ദൈവം മനുഷ്യത്വത്തിലേക്ക് ഇറങ്ങിവന്നത് മനുഷ്യവർഗം മുഴുവനെയും രക്ഷിക്കാനായിരുന്നു. ആദിമാതാപിതാക്കളെ സംബന്ധിച്ച് ഇതു വലിയ സന്തോഷത്തിനു കാരണമാണ്. കാരണം, അവരുടെ വീഴ്ചമൂലം വന്നുഭവിച്ച വിപത്തിൽനിന്നുള്ള രക്ഷയാണല്ലോ മനുഷ്യാവതാരം വഴി സാധ്യമായത്.

ഇന്ന് ഹവ്വാ പാതളത്തിൽ സന്തോഷിക്കട്ടെ; കാരണം,

ഇതാ, അവളുടെ പുത്രിയുടെ മകൻ ജീവന്റെ ഔഷധമായി,

തന്റെ അമ്മയുടെ അമ്മയെ രക്ഷിക്കാൻ താഴേക്കിറങ്ങി വന്നു (13,2)

ജീവന്റെ ഔഷധം പകർന്നാണ് ദൈവമനുഷ്യനായ ഈശോമിശിഹാ രക്ഷ പ്രദാനം ചെയ്തത്. എല്ലാവരെയും രക്ഷിക്കാനായി നീ താഴ്മയിലേക്ക് കടന്നുവന്നു; നീ രക്ഷിച്ച എല്ലാവരിലുംനിന്നു നിനക്കു സ്തുതി (4,192).

### പാപം മോചിക്കുന്ന വൈദ്യൻ

രക്ഷ പാപമോചനവുമായി അഭേദ്യമായി ബന്ധപ്പെട്ടാണിരിക്കുന്നത്. മനുഷ്യവർഗത്തെ രക്ഷിക്കാനായി



ദൈവം മനുഷ്യനായി എന്നതിനർത്ഥം അവിടുന്നു നമ്മുടെ പാപങ്ങൾ മോചിക്കാൻ വന്നു എന്നാണ്. ദൈവത്തിന്റെ കാരുണ്യാതിരേകത്തിന്റെ പ്രകാശമാണിത്. പാപം മൂലം മനുഷ്യവർഗത്തിലുണ്ടായ മുറിവിൽ ജീവദായകമായ ഔഷധം ഒഴുക്കിയാണ് അവിടുന്നു പാപികൾക്കു രക്ഷ പ്രദാനം ചെയ്യുന്നത്.

ഈ ദിവസം എല്ലാ ദിവസങ്ങളെക്കാളും വലുതാണ്;
കാരണം, അതിൽ കരുണാനിധി
പാപികളുടെ പക്കലേക്കു വന്നു.
നിന്റെ മഹാദിവസം ഔഷധങ്ങളുടെ നിക്ഷേപമാണ്;
കഠിനമായി മുറിവേറ്റവർക്ക് അതിൽ ജീവൗഷധം ഉദിച്ചുവന്നു.
ഈ ദിവസം സഹായങ്ങളുടെ സംഭരണശാലയാണ്;
ഇതിൽ നമ്മുടെ അന്ധതയുടെമേൽ പ്രകാശം പൊട്ടിവിരിഞ്ഞു (4,23-24).
നിന്റെ ദിവസമാണ് സ്വർഗത്തെയും ഭൂമിയെയും
അനുരഞ്ജനപ്പെടുത്തിയത്.
കാരണം, അതിൽ സ്വർഗീയൻ ഭൗമികരുടെ പക്കലേക്കിറങ്ങി വന്നു (4,14).
താഴേക്കിറങ്ങിവന്ന്, വേദനിപ്പിക്കാതെ നമ്മുടെ മുറിവുകൾ
മൃദുവായി കഴുകുകയും മരുന്നുകൊണ്ട് സുഖമാക്കുകയും
ചെയ്ത വൈദ്യൻ അനുഗൃഹീതനാകുന്നു.
പാപികളിൽ അനുകമ്പയുള്ള മരുന്നാണ് അവന്റെ പൈതൽ
ഒരുദരത്തിൽ വസിച്ചവൻ അനുഗൃഹീതനാകുന്നു (3,20).
മനുഷ്യത്വം ദൈവത്വത്തിന്റെ മുദ്രയിൽ പങ്കുചേരാനായി
ഇന്നു ദൈവത്വം മനുഷ്യത്വത്തിന്റെമേൽ മുദ്രകുത്തി (1,99).

### മറിയത്തിന്റെ ഭാഗ്യം

സർവപ്രപഞ്ചത്തിന്റെയും നാഥനും സ്രഷ്ടാവുമായ ദൈവം ഒരു സൃഷ്ടി മാത്രമായ മറിയത്തിന്റെ ഉദരത്തിൽ വസിച്ചു എന്ന രഹസ്യവും വിസ്മയ കാരണമാണ്. ആകാശവും ഭൂമിയുമുൾപ്പെടെയുള്ള ഈ സൃഷ്ടപ്രപഞ്ചത്തിന് ഒന്നാകെ ദൈവമഹത്ത്വത്തിന്റെ ഒരംശം മാത്രമേ പ്രതിഫലിപ്പിക്കാൻ സാധിക്കുന്നുള്ളു എന്നിരിക്കേ, ദൈവം തന്നെ ഒരു മനുഷ്യകന്യകയുടെ മടിത്തട്ടിൽ വസിച്ചു എന്നതാണ് അത്ഭുതം.

എന്റെ കർത്താവേ, മറിയത്തിന്റെ മടിത്തട്ട്
നിനക്കു മതിയായി എന്നതും
അവൾ നിന്നെ വാരിപ്പുണർന്നു എന്നതും
എന്നെ അത്ഭുതപ്പെടുത്തുന്നു.
നിന്റെ മഹത്ത്വത്തെ മറച്ചുവയ്ക്കാൻ ആകാശവും ഭൂമിയും
വസ്ത്രവിളിമ്പുപോലെ തീരെ ഇടുങ്ങിയതാണ്.
ധരയുടെ മടിത്തട്ട് നിനക്കു തീരെ ചെറുതാണ്.
എന്നാൽ, മറിയത്തിന്റെ മടിത്തട്ട് നിനക്ക് മതിയായതത്രേ.
അവൻ ഒരു മടിയിൽ വസിച്ചു (23,11).
എല്ലാറ്റിനെയും ഭരിക്കുന്ന ശക്തി ഒരു ചെറിയ ഉദരത്തിൽ വസിച്ചു.
അവിടെ വസിക്കുമ്പോഴും അവിടുന്നു പ്രപഞ്ചത്തിന്റെ
കടിഞ്ഞാൺ പിടിച്ചുകൊണ്ടിരുന്നു.
അവന്റെ തിരുഹിതം നിവർത്തിക്കുവാൻ
അവന്റെ പിതാവ് തയ്യാറായിരിക്കുന്നു.
ആകാശവും സൃഷ്ടിമുഴുവനും അവനെക്കൊണ്ടു നിറഞ്ഞിരിക്കുന്നു.
സൂര്യൻ ഉദരത്തിലേക്കു പ്രവേശിച്ചു; എന്നാൽ,
അവന്റെ കിരണങ്ങൾ ഉയരത്തിലും ആഴത്തിലും ആയിരുന്നു (21,6).
ആദ്യജാതൻ ഉദരത്തിൽ പ്രവേശിച്ചു;
എന്നാൽ, പരമപരിശുദ്ധ അറിഞ്ഞതേയില്ല.
അവൻ ഉണർന്ന് പ്രസവവേദനയോടുകൂടി പുറത്തു വന്നു;
സുന്ദരി അവനെ താലോലിച്ചു.
അവന്റെ പ്രവേശനം മഹനീയവും നിഗൂഢവുമായിരുന്നു;
പുറത്തേക്കുള്ള വരവ് ദരിദ്രവും ദൃശ്യവുമായിരുന്നു.
തന്റെ പ്രവേശനത്തിൽ അവിടുന്നു ദൈവമായിരുന്നു;
പുറത്തേക്കുള്ള വരവിൽ അവൻ മനുഷ്യനും.
കേൾക്കാൻ എന്തൊരത്ഭുതം! എന്തൊരു ചിന്താക്കുഴപ്പം!
അഗ്നി ഉദരത്തിൽ കടന്നു; ഒരു ശരീരം ധരിച്ചു പുറത്തു വന്നു (21,21).

### മഹത്ത്വത്തിന്റെ പ്രകാശമായ മിശിഹാ

ഈശോയുടെ ജനനവേളയിൽ വലിയ പ്രകാശവും മഹത്ത്വവും കാണപ്പെട്ടു. പൗരസ്ത്യദേശത്തെ ജ്ഞാനികൾക്കു പ്രത്യക്ഷപ്പെട്ട നക്ഷത്രം (മത്താ 2,2) യാക്കോബിന്റെ ഭവനത്തിൽ ഉദിക്കാനിരുന്ന ഇസ്രായേൽ രാജാവിന്റെ അടയാളമായിരുന്നല്ലോ (സംഖ്യ 24,17). ഇടയന്മാരെ മനുഷ്യാവതാര വാർത്ത അറിയിക്കാനായി ദൈവദൂതൻ പ്രത്യക്ഷപ്പെട്ടപ്പോൾ കർത്താവിന്റെ മഹത്ത്വം അവർക്കു ചുറ്റും പ്രകാശിച്ചു എന്നാണ് ലൂക്കാ രേഖപ്പെടുത്തുന്നത് (ലൂക്കാ 2,9). യോഹന്നാൻശ്ലീഹായുടെ വാക്കുകളിൽ, മനുഷ്യശരീരമെടുത്തു നമ്മുടെയിടയിൽ കൂടാരമടിച്ച ദൈവവചനമായ ഈശോയിൽ പിതാവായ ദൈവത്തിന്റെ ഏകജാതന്റെ മഹത്ത്വമാണു നമ്മൾ ദർശിച്ചത് (യോഹ 1,14). ഈ രഹസ്യം മാർ അപ്രേം വിവരിക്കുന്നത് ഇപ്രകാരമാണ്:

അന്ധകാരത്തിൽ തന്റെ പ്രകാശത്തെ ജനിപ്പിച്ചവനു സ്തുതി
അന്ധകാരം അതിന്റെ തിന്മകളാൽ നിഗൂഢമായിരുന്നു;
തിന്മകൾ അതിന്റെ രഹസ്യത്തെ മറച്ചിരുന്നു.
എന്നാൽ പ്രകാശമാകട്ടെ നമ്മിൽനിന്ന്
മലിനവസ്ത്രത്തെ ഉരിഞ്ഞ് ദൂരെയെറിഞ്ഞു...
നമ്മുടെ മർത്യതയെ ജീവിപ്പിക്കാനായി
തന്റെ ശരീരം നമ്മുടെ അപ്പമായിത്തന്നു (3,9)

പ്രകാശമായ മിശിഹാ മനുഷ്യവർഗത്തെ ആവരണം ചെയ്തിരുന്ന പാപത്തിന്റെ മലിനവസ്ത്രം ഉരിഞ്ഞുകളഞ്ഞ് ആദിമനുഷ്യന്റെ അധഃപതനത്തിനു മുമ്പുണ്ടായിരുന്ന മഹത്ത്വത്തിന്റെ വസ്ത്രം പുനഃധരിപ്പിക്കുന്നവനാണ്.

അവർ ഉരിഞ്ഞുകളഞ്ഞ മഹത്ത്വംകൊണ്ട്
അവരെ വസ്ത്രം ധരിപ്പിക്കാൻ അവൻ കഴിവുറ്റവനായിരുന്നു (1,43).
ആദാം ഉരിഞ്ഞുകളഞ്ഞ മഹത്ത്വം അവനെ ധരിപ്പിക്കാൻ
കാരുണ്യവാൻ പദ്ധതിയിട്ടപ്പോൾ
ഉരിയുകയും ധരിക്കുകയും ചെയ്തവയാണ് ഈ മാറ്റങ്ങളെല്ലാം
ഇലകൾക്കു പകരം അവിടുന്നു പിള്ളക്കച്ചകളും
തോലിനു പകരം വസ്ത്രങ്ങളും ധരിച്ചു.
ആദത്തിന്റെ തെറ്റുകളെപ്രതി അവിടുന്നു സ്നാനപ്പെട്ടു.
അവന്റെ മരണത്തെപ്രതി സുഗന്ധദ്രവ്യങ്ങളാൽ പൂശപ്പെട്ടു.
അവിടുന്ന് അവനെ മഹത്ത്വത്താൽ എഴുന്നേല്പിച്ചിരുത്തി.
താഴേക്കിറങ്ങിവന്ന് ശരീരം ധരിക്കുകയും
കരേറുകയും ചെയ്തവൻ അനുഗൃഹീതനാകുന്നു (22,13)
എല്ലാറ്റിനെയും പ്രകാശിപ്പിക്കുന്നവന്റെ ദിവസം
അവിടുത്തെ ജനനത്തിൽ സന്തുഷ്ടമാണ്.

പ്രകാശം ഉണ്ടായി; സൃഷ്ടിസൗന്ദര്യത്തെ മൂടിയിരുന്ന ഇരുട്ടിനെ വലിച്ചുകീറിയ ദിവസത്തിന്റെ പ്രതീകമായി.

അന്ധകാരത്തിന്റെ പ്രവൃത്തികളെ തന്റെ രശ്മികളാൽ പിന്തുടരുന്ന കിരണങ്ങളുടെ സ്തംഭമാണത്.
നമ്മുടെ രക്ഷകന്റെ ജനനത്തിന്റെ രശ്മി കടന്ന്
നമ്മുടെ ഹൃദയത്തിലെ അന്ധകാരം നീക്കിക്കളഞ്ഞു (26,3).
അന്ധകാരം അതിന്റെ നിഗൂഢവ്യാപാരങ്ങളുമായി
ഓടിയൊളിക്കുന്നതിന് പരിശുദ്ധന്റെ സമയം ദീപം തെളിക്കുന്നു (4,69).

അഗസ്റ്റസ് സീസർ തന്റെ അധികാരത്തിൽപ്പെട്ടവരെല്ലാം ജനസംഖ്യാകണക്കിൽ പേരെഴുതിക്കണമെന്നു കല്പന പുറപ്പെടുവിച്ച പശ്ചാത്തലത്തിലാണല്ലോ ഈശോ ജനിച്ചത് (ലൂക്കാ 2,1-20). അഗസ്റ്റസ് എന്ന പേരിന് പ്രകാശം, തേജസ്സ് എന്നൊക്കെയാണർത്ഥം. യഥാർത്ഥ പ്രകാശം റോമൻ സീസറല്ല, മറിച്ച് അത്ഭുതകരമായി ജനനമെടുത്ത ഈശോയാണ് എന്ന് അപ്രേം പിതാവ് സ്ഥാപിക്കുന്നു:

തേജസ്സ് എന്നു വിളിക്കപ്പെടുന്ന രാജാവിന്റെ നാളുകളിൽ
യഹൂദരുടെ ഇടയിൽ നമ്മുടെ കർത്താവ് ഉദയം ചെയ്തു.
തേജസ്സും ഉദയവും ഭരിക്കാൻ വരികയും ചെയ്തു (18,1).
തലക്കരത്തിനായി ജനങ്ങളുടെ കണക്കെടുത്ത
രാജാവിന്റെ നാളുകളിൽ നമ്മുടെ രക്ഷകൻ ഇറങ്ങി വന്ന് (ലൂക്കാ 2,1-3),
ജീവഗ്രന്ഥത്തിൽ ജനത്തിന്റെ പേരെഴുതി (ഫിലി 4,3; വെളി 13,8).
അവൻ അവരുടെ പേരെഴുതി; അവർ അവന്റെ പേരും ചേർത്തു.
ഉന്നതത്തിൽ അവൻ നമ്മുടെ പേരെഴുതിച്ചേർത്തു;
ഭൂമിയിൽ അവർ അവന്റെ പേരെഴുതി
തന്റെ നാമത്തിനു സ്തുതി (18,2).
തേജസ്സ് എന്നു പേരുള്ള രാജാവിന്റെ നാളുകളിൽ
ആയിരുന്നു അവന്റെ ജനനം.
പ്രതീകവും യാഥാർത്ഥ്യവും പരസ്പരം കണ്ടുമുട്ടുന്നു;
രാജാവും മഹാരാജാവും: തേജസ്സും ഉദയവും (18,3).
മഹോന്നതൻ ഒരു ചെറിയ ശിശുവിനെപ്പോലെയായി
എങ്കിലും എല്ലാവർക്കും മതിവരുന്ന വിജ്ഞാനനിക്ഷേപം
അവനിൽ നിഗൂഢമായിരുന്നു.
അവൻ മഹോന്നതായിരുന്നെങ്കിലും
മറിയത്തിൽനിന്നു പാൽ നുകർന്നു;
അവന്റെ അനുഗ്രഹങ്ങളിൽനിന്ന് സകല സൃഷ്ടികളും നുകരുന്നു.
സജീവശ്വാസത്തിന്റെ സജീവ മാറിടമാണിവൻ;
മരിച്ചവർ അവന്റെ ജീവൻ നുകർന്ന് ജീവൻ പ്രാപിച്ചു...
അവൻ മറിയത്തിന്റെ പാൽ നുകർന്നതുപോലെ
പ്രപഞ്ചത്തിനു നുകരാൻ ജീവൻ നല്കുന്നു (4,148-153).

### വിവാഹനിശ്ചയം കഴിഞ്ഞ കന്യകയിൽനിന്ന്

യൗസേപ്പുമായി വിവാഹനിശ്ചയം കഴിഞ്ഞിരുന്ന

കന്യകയായ മറിയത്തിൽനിന്നു ദൈവപുത്രൻ ജന്മമെടുക്കുന്നതിനുള്ള കാരണം അപ്രേം പിതാവ് വ്യക്തമാക്കുന്നത് ഇപ്രകാരമാണ്:

രാജാക്കന്മാരുടെ നാൾവഴി സ്ത്രീകളിലൂടെയല്ല,
പുരുഷപ്രജയിലൂടെയാണ് എഴുതപ്പെടുക.
ദാവീദിന്റെ പുത്രനായ യൗസേപ്പ്
ദാവീദിന്റെ പുത്രിയുമായി വിവാഹനിശ്ചയം നടത്തി;
കാരണം, അമ്മയുടെ പേരിൽ ശിശുവിനെ രജിസ്റ്റർ ചെയ്യുക
സാധ്യമല്ലായിരുന്നു; അതുകൊണ്ട് ബീജത്തിലൂടെയല്ലാതെ അവിടുന്നു യൗസേപ്പിന്റെ പുത്രനായിത്തീർന്നു.
പുരുഷനെക്കൂടാതെ അവിടുന്നു തന്റെ അമ്മയുടെ മകനുമായി.
അവരിരുവരിലൂടെയും അവരുടെ ജനവുമായി സ്വയം ബന്ധിച്ചു;
അങ്ങനെ രാജാക്കന്മാരുടെ ഇടയിൽ
അവിടുന്ന് ദാവീദിന്റെ പുത്രൻ എന്ന് എഴുതപ്പെട്ടു (2,13).

### ദാവീദിനു വാഗ്ദാനം ചെയ്യപ്പെട്ട പുത്രൻ

ദാവീദു രാജാവിനു ദൈവം നല്കിയിരുന്നു വാഗ്ദാനമാണ് മിശിഹായെക്കുറിച്ചുള്ള പ്രതീക്ഷയ്ക്ക് അടിസ്ഥാനം (2 സാമു 7,12-14). ദാവീദിന്റെ ഭവനത്തിന്റെ മഹത്ത്വമാണ് മനുഷ്യനായവതരിച്ച മിശിഹാ. അവനിലൂടെ മനുഷ്യവർഗത്തിനു മഹത്ത്വം കൈവന്നു.

ഇതാ, ദാവീദിന്റെ ഭവനത്തെ മഹത്ത്വപ്പെടുത്തി
കിരീടം ധരിപ്പിച്ച ദാവീദിന്റെ പുത്രൻ.
കാരണം, നീ അവന്റെ സിംഹാസനത്തെ
വളരെ മഹത്ത്വപ്പെടുത്തി;
അവന്റെ ഗോത്രത്തെ വളരെ ഉയർത്തി.
അവന്റെ കിന്നരത്തെ എല്ലായിടത്തും വ്യാപിപ്പിച്ചു (2,5).
ഇതാ, ബേത്‌ലഹേമേ, ദാവീദ് രാജാവ്
വെണ്മയേറിയ പട്ടുവസ്ത്രം ധരിച്ചിരിക്കുന്നു.
ദാവീദിന്റെ നാഥനും ദാവീദിന്റെ പുത്രനുമായവൻ
കീറത്തുണികളിൽ തന്റെ മഹത്ത്വം മറച്ചുവച്ചു
അവന്റെ കീറത്തുണികൾ മനുഷ്യർക്ക്
മഹത്ത്വവസ്ത്രം പ്രദാനം ചെയ്തു (5,4).

### മറിയം ദൈവത്തെ സ്തുതിക്കുന്നു

ഞാൻ അവിടുത്തെ ഗർഭം ധരിച്ചതിനാൽ
സൗഖ്യം പ്രാപിച്ച അനേകരേക്കാൾ ഞാൻ സന്തോഷിക്കുന്നു.
ഞാൻ അവിടുത്തെ പ്രസവിച്ചതിനാൽ
അവിടുന്നു ധന്യരാക്കിയ അനേകരേക്കാൾ
അവിടുന്ന് എന്നെ ധന്യയാക്കി.
അവിടുത്തെ സജീവ പറുദീസായിലേക്ക് ഞാൻ പ്രവേശിക്കാറായി.
ഹവ്വാ പരാജയപ്പെട്ടിടത്ത് ഞാൻ അവിടുത്തെ മഹത്ത്വപ്പെടുത്തും.
കാരണം, സൃഷ്ടിക്കപ്പെട്ട എല്ലാ സ്ത്രീകളിലുംവച്ച്
അവിടുന്ന് എന്നിൽ ഏറ്റവും സംപ്രീതനാവുകയും
ഞാൻ അവിടുത്തെ അമ്മയായിരിക്കണമെന്ന് തിരുമനസ്സാവുകയും
അവിടുന്ന് എന്റെ ശിശുവായിരിക്കണമെന്ന്
അവിടുന്നു തരിരുഹിതമാവുകയും ചെയ്തു (2,7).
ഗബ്രിയേൽ എന്റെ ദരിദ്രസന്നിധിയിൽ പ്രവേശിച്ച ദിവസം
അവനെന്നെ ഉടനെതന്നെ സ്വതന്ത്രയും ദാസിയുമാക്കി.
കാരണം, എന്റെ നാഥാ, എന്റെ പുത്രാ,
ഞാൻ നിന്റെ ദൈവത്വത്തിന്റെ ദാസിയാണ്.
എന്നാൽ, മനുഷ്യത്വത്തിന്റെ മാതാവുമാണ് (5,20).
അവൾ തടരുന്നു:
ഉറവയേ, നിനക്കുവേണ്ടി ഞാൻ എങ്ങനെ
പാലിന്റെ ഉറവ തുറക്കും?
എല്ലാറ്റിനെയും പരിപാലിക്കുന്നവനേ,
നിന്റെ സ്വന്തം മേശയിൽനിന്ന് നിന്നെ ഞാനെങ്ങനെ തീറ്റിപ്പോറ്റും?
പ്രകാശകിരണങ്ങൾ ധരിച്ചിരിക്കുന്നവനെ
ഞാനെങ്ങനെ പഴന്തുണികൾകൊണ്ടു സമീപിക്കും? (5,24).
ഞാൻ എന്റെ കണ്ണുകൾക്കു മുമ്പിൽ
നിന്റെ ബാഹ്യരൂപം കാണുമ്പോൾ
നിന്റെ നിഗൂഢരൂപം എന്റെ മനസ്സിൽ ചിത്രീകരിക്കപ്പെടുന്നു
നിന്റെ ബാഹ്യരൂപത്തിൽ ഞാൻ ആദത്തെ ദർശിച്ചു;
എന്നാൽ, നിഗൂഢരൂപത്തിലാകട്ടെ,
നിന്നോടൈക്യപ്പെട്ടിരിക്കുന്ന നിന്റെ പിതാവിനെ ദർശിച്ചു.
നിന്റെ ഇരുരൂപങ്ങളിലുള്ള സൗന്ദര്യം
എന്നെ മാത്രമേ നീ കാണിച്ചിട്ടുള്ളോ?
അപ്പവും മനസ്സും നിന്നെ ചിത്രീകരിക്കട്ടെ.
അപ്പത്തിലും അതു ഭക്ഷിക്കുന്നവരിലും വസിച്ചാലും!
നിന്നെ പ്രസവിച്ചവൾ ദർശിച്ചതുപോലെ, നിഗൂഢരൂപത്തിലും
ബാഹ്യരൂപത്തിലും നിന്റെ സഭ നിന്നെ ദർശിക്കട്ടെ (16,3-4).

### മനുഷ്യാവതാരത്തെപ്രതി നിനക്കു സ്തുതി

പരിശുദ്ധ കന്യകാമറിയത്തോടും സ്വർഗീയദൂതരോടും ചേർന്ന് നമുക്കും മനുഷ്യനായവതരിച്ച മിശിഹായെ സ്തുതിക്കാം.

ഇന്നു ബേത്‌ലഹേമിനെ സന്തുഷ്ടയാക്കുന്ന
ശിശു വാഴ്ത്തപ്പെട്ടവനാകട്ടെ.
ഇന്നു മനുഷ്യകുലത്തെ വീണ്ടും യുവത്വം ധരിപ്പിച്ച
നവജാതൻ വാഴ്ത്തപ്പെട്ടവനാകട്ടെ.
നമ്മുടെ വിശപ്പു ശമിപ്പിക്കാൻ സ്വയം വളഞ്ഞുകൊടുത്ത
ഫലം വാഴ്ത്തപ്പെട്ടതാകട്ടെ.
സത്വരം നമ്മുടെ ദാരിദ്ര്യം നീക്കി സമ്പന്നമാക്കി,
നമ്മുടെ ആവശ്യം നിറവേറ്റിയ
കാരുണ്യവാൻ വാഴ്ത്തപ്പെട്ടവനാകട്ടെ.
നമ്മെ സൗഖ്യമാക്കാൻ തിരുവിഷ്ടം തോന്നിയ
കരുണയുടെ ഉടമ വാഴ്ത്തപ്പെട്ടവനാകട്ടെ (3,1).

തന്റെ ഏകജാതനിലൂടെ നമ്മുടെ പക്കലേക്കു വന്നവനു സ്തുതി.
തന്റെ സ്വരത്തിലൂടെ സംസാരിച്ച നിശബ്ദനു സ്തുതി.
തന്റെ ഉദയനക്ഷത്രത്തിലൂടെ കാണപ്പെട്ട മഹോന്നതനു സ്തുതി.
തന്റെ ശിശുവിലൂടെ തന്റെ ശക്തി അനുഭവവേദ്യമാകുന്നതിനും
തന്റെ പ്രിയപ്പെട്ടവരുടെ ശരീരങ്ങൾ വീണ്ടും ജീവിപ്പിക്കുന്നതിനുംവേണ്ടി
തന്റെ പൈതൽ ശരീരമായിത്തീരാൻ
തിരുമനസ്സായ ആത്മീയനു സ്തുതി (3,3).

# രക്ഷാകരമായ ക്രിസ്തു സംഭവത്തിന്റെ ഓർമയും പരിശുദ്ധ മറിയത്തിന്റെ ഓർമയും

## മലങ്കര കത്തോലിക്കാ സഭയുടെ മരിയശാസ്ത്രം



റവ. ഫാ. ഡോ. കുര്യൻ വാലുപറമ്പിൽ



### 1. ആമുഖം

ഗിദയോൻ വിരിച്ച രോമവസ്ത്രത്തിൽ അവന്റെ അർഥന മാനിച്ച് കർത്താവ് മഞ്ഞു പെയ്യിച്ചതു(ന്യായ 6,36-38) സ്വപ്നം കണ്ടുകഴിയുകയാണല്ലോ മഞ്ഞിനു മീതേ നിലാവു വീഴുന്ന ഡിസംബറിന്റെ രാവുകൾ. ഗിദയോനു കർത്താവ് രോമംകൊണ്ടുള്ള വസ്ത്രത്തിൽ കാണപ്പെടുത്തിയ പനിമഞ്ഞ് അവിടുന്ന് ലോകസ്ഥരുടെ സ്വാതന്ത്ര്യത്തിനും സൗഖ്യത്തിനുംവേണ്ടി ആകാശത്തുനിന്നു (സ്വർഗത്തിൽനിന്നു) ചൊരിഞ്ഞ യേശുക്രിസ്തുവിനെയും രോമവസ്ത്രം അവനെ ഉൾക്കൊള്ളുകയും ലോകത്തിനു നല്കുകയും ചെയ്ത കന്യകമറിയമിനെയും സൂചിപ്പിക്കുന്നുവെന്നത് പുരാതന ക്രൈസ്തവ സഭകളുടെ, വിശേഷിച്ച്, സുറിയാനി സഭകളുടെ, സുദൃഢമായ രക്ഷാശാസ്ത്രത്തിന്റെ ഭാഗമത്രേ. കരുണാമയനായ ദൈവമായ കർത്താവ് യേശുക്രിസ്തു വഴി പൂർത്തീകരിച്ച രക്ഷയുടെ ചരിത്രത്തിലെ നിർണായകമായൊരു സംഭവമാണ് ക്രിസ്ത്മസിന്റെ 'ഓർമ'യാചരണത്തിന്റേത്. അത് ദൈവപുത്രനും ദൈവംതന്നെയുമായ വചനം മനുഷ്യനായിത്തീർന്നുള്ള പ്രഥമ പ്രത്യക്ഷീകരണത്തിന്റേതുമത്രേ. രക്ഷാകരമായ ഈ ക്രിസ്തുസംഭവത്തിന്റെ ഓർമയുടെ അവശ്യഭാഗമാണ് യേശുക്രിസ്തുവിന്റെ മാതാവായ മറിയമിന്റെ ഓർമ. അതിനുള്ള വാഗ്രൂപങ്ങൾ മലങ്കര സുറിയാനി സഭയുടെ ക്രിസ്തുമസ് ശുശ്രൂഷയിൽ വേണ്ടത്രയുണ്ടുതാനും.

### 2. പൗരസ്ത്യ, കിഴക്കൻ സഭകളുടെ മരിയസ്മരണയുടെ സവിശേഷത

പൗരസ്ത്യ, കിഴക്കൻ സഭകൾ സഭാരംഭകാലം മുതലേ പരമ്പരാഗതമായി ദൈവമാതാവായ മറിയമിനെ 'ഓർമി'ക്കുന്നതും ആദരിക്കുന്നതും അവളുടെ മാധ്യസ്ഥം തേടുന്നതും അവളുടെ ചില പ്രത്യേക അവകാശവിശേഷങ്ങളുടെയോ ഒഴിവു, കഴിവുകളുടെയോ പേരിലല്ല; പിന്നെയോ, അവളുടെ പുത്രനായ യേശുക്രിസ്തുവിനെ കേന്ദ്രീകരിച്ചു നിറവേറിയ രക്ഷാകരചരിത്രത്തിൽ അവളുടെ സഹകരണത്തിന്റെ പേരിലാണ്. അതിനാൽ, മരിയശാസ്ത്രം ക്രൈസ്തവരക്ഷാശാസ്ത്രത്തിന്റെയും, തന്നിമിത്തം ക്രൈസ്തവ ക്രിസ്തുശാസ്ത്രത്തിന്റെയും സഭാശാസ്ത്രത്തിന്റെയും ഭാഗമത്രേ. പൗരസ്ത്യ, കിഴക്കൻ സഭകളുടെ ആധികാരികമായ മരിയഭക്ത്യാഘോഷങ്ങൾ മരിയഭക്തിപ്രസ്ഥാനങ്ങളെ അധികരിച്ചുള്ളതല്ലെന്നത് സവിശേഷം സ്മരണീയമത്രേ. ഈ വസ്തുത മരിയശാസ്ത്രജ്ഞർക്ക് നന്നേ അറിവുള്ളതാണുതാനും.

### 2.1. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മരിയശാസ്ത്രാവിഷ്കാരങ്ങൾ

സഭയുടെ വിശുദ്ധ ഗ്രന്ഥത്തിലെയും സഭയുടെ ആദ്യനൂറ്റാണ്ടുകളിലെ ക്രിസ്തുജ്ഞാനികളുടെയും അതിധന്യമായ മരിയദർശനങ്ങളും തജ്ജന്യമായ മരിയവർണനകളും പദ്യഗദ്യരൂപങ്ങളിൽ കാലഗതിയിൽ മലങ്കര സുറിയാനി സഭയ്ക്ക് അതിപുരാതനമായ സുറിയാനി പാരമ്പര്യങ്ങളിൽനിന്ന്, വിശേഷിച്ച്, അന്ത്യോക്യൻ സുറിയാനി ആരാധനക്രമവും പാരമ്പര്യവുംവഴി സമൃദ്ധമായി ലഭ്യമായി.

പോർട്ടുഗീസ് മിഷനറിമാരുടെ വരവിനു മുമ്പുതന്നെ മാർത്തോമ്മാ നസ്രാണികൾക്കു പൗരസ്ത്യസുറിയാനി പാരമ്പര്യത്തിൽ കൈമാറിക്കിട്ടിയിരുന്ന മരിയഭക്തിയെ കൂടുതൽ വിശാലവും വ്യക്തവും ശക്തവുമാക്കാൻ അന്ത്യോക്യൻ സുറിയാനി പാരമ്പര്യം മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തെ സഹായിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മരിയദർശന സമ്പന്നതയെ കത്തോലിക്കാ സഭയുടെ ആധികാരിക മരിയശാസ്ത്രംകൊണ്ടു സ്ഥിരീകരിക്കാനും മലങ്കര സുറിയാന കത്തോലിക്കാ സഭയ്ക്കു സാധിച്ചു. ഉദാഹരണത്തിന്, പരിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പ് (സ്വർഗാരോപണം) സംബന്ധിച്ച് സുറിയാനി സഭകൾക്കുമുണ്ടായിരുന്ന വിശ്വാസം വിശ്വാസസത്യമായി ഔദ്യോഗികമായി പ്രഖ്യാപിക്കുന്നതിനു മുമ്പ് ശ്ലീഹന്മാരുടെ തലവനായ വിശുദ്ധ പത്രോസിന്റെ പിൻഗാമി കത്തോലിക്കാസഭാസംസർഗത്തിലെ മേലധ്യക്ഷന്മാരോടു നടത്തിയ അന്വേഷണത്തിലും പര്യാലോചനയിലും ഭാഗഭാഗിത്വം ലഭിക്കാൻ മലങ്കരയുടെ മാർ ഈവാനിയോസിനും ഭാഗ്യമുണ്ടായി. ഏതദ്വിഷയത്തിൽ മാർത്തോമ്മാ നസ്രാണി പാരമ്പര്യത്തിന്റെയും അന്ത്യോക്യൻ സുറിയാനി സഭാപാരമ്പര്യത്തിന്റെയും കരുത്തിൽ സാധകമായി മറുപടി നല്കാൻ മാർ ഈവാനിയോസിനു ക്ഷിപ്രസാധ്യവുമായി.

### 2.1. എ. ആരാധനക്രമത്തിലെ മരിയസ്മരണ

ഒരു സഭയുടെ ക്രൈസ്തവഭക്തിയുടെ ഏറ്റവും ശ്രേഷ്ഠവും ആധികാരികവും ആഘോഷപൂർവുമായ തൃത്തിരിയാണ് ആരാധനക്രമാനുഷ്ഠാനം. ഇതിൽ പ്രഥമസ്ഥാനം വിശുദ്ധ കുർബാനയാഘോഷത്തിനുതന്നെ. എന്തെന്നാൽ, "വിശുദ്ധ കുർബാന സഭയുടെ സകല പ്രവർത്തനങ്ങളുടെയും സ്രോതസ്സും അത്യുച്ചകോടിയുമാണ്" (രണ്ടാം വത്തിക്കാൻ കൗൺസിൽ, *ആരാധന ക്രമം* നമ്പർ10). മലങ്കര സുറിയാനി സഭയുടെ അന്ത്യോക്യൻ സുറിയാനി കുർബാനയാഘോഷക്രമം "അതിസുന്ദരമായ ആരാധനക്രമങ്ങളിലൊന്നാണ്" (ആഡ്രിയാൻ ഫോർട്സ്ക്യൂ). അത് പ്രകടമായിത്തന്നെ "സാകല്യതയുള്ളതും സമഗ്രവുമത്രേ" (ലൂയി ബൂയേ).

### 2.1.എ.1. സർവവ്യാപിയായ മരിയസാന്നിധ്യാനുഭവം

മലങ്കര സുറിയാനി സഭയുടെ കുർബാനയാഘോഷത്തിലെ മരിയസ്മരണയെക്കുറിച്ചുള്ള പ്രഥമയനുഭവം അത് കുർബാനയിൽ ഏറെക്കുറെ സർവവ്യാപിയാണെന്നതാണ്. കുർബാനയാഘോഷത്തിന്റെ ശുശ്രൂഷക്രമത്തിന്റെ സാമാന്യ ഘടനയനുസരിച്ചു പറഞ്ഞാൽ, കുർബാനയുടെ അർപ്പണവസ്തുക്കളുടെ ഒരുക്ക- അർപ്പണ ശുശ്രൂഷകളിലും (മെല്കിസെദെക് - അഹറോന്യ ക്രമങ്ങളിലും), വചനം മുറിക്കൽ ശുശ്രൂഷയിലും, അപ്പംമുറിക്കൽശുശ്രൂഷയിലും (= അനാഫുറ, അനാഫുറാനന്തര ഭാഗങ്ങളിലും) പരിശുദ്ധ മറിയം അനുസ്മരിക്കപ്പെടുണ്ട്. ഈ അനുസ്മരണം അവളുടെ നാമോച്ചാരണത്താലോ, ദൈവമാതാവ് എന്ന അനന്യമായ സ്ഥാനനാമത്താലോ, രക്ഷണീയ പദ്ധതിയിലുള്ള അവളുടെ പങ്ക് സൂചിപ്പിക്കുന്ന പദങ്ങളാലോ ശൈലികളാലോ ഗാനങ്ങളാലോ ആകാം.

മദ്ബഹാവിരിക്കുള്ളിൽ നിർവഹിക്കപ്പെടുന്ന മെല്കിസെദെക്കിന്റെ ക്രമത്തിൽ മാലാഖ മുഖേനയുള്ള വചനിപ്പ്, യേശുവിന്റെ ശാരീരക ജനനം എന്നീ രഹസ്യങ്ങൾ ഓർമിക്കുന്നതിൽ മരിയസ്മരണ അന്തർഭവിച്ചിട്ടുണ്ട്. അതേ ക്രമത്തിൽ രണ്ടു പ്രാവശ്യം "ദൈവമാതാവായ പരിശുദ്ധ മറിയാമിനെയും" എന്ന് പ്രത്യക്ഷസ്മരണയുമുണ്ട്.

### 2.1.എ.2 "മറിയം എന്ന ദാഹാർത്തയായ ഭൂമി"

കുർബാനയിൽ മദ്ബഹാവിരിക്കുള്ളിൽ നിർവഹിക്കപ്പെടുന്ന 'അഹറോന്റെ ക്രമ'ത്തിൽ ഹൂത്തോമൊയിലേത് (= ഉപസംഹാരത്തിലേത്) ഉൾപ്പടെ നാലു തവണ 'കർത്താവിന്റെ അമ്മയായ മറിയം' ഓർമിക്കപ്പെടുന്നുണ്ട്. ഈ ക്രമത്തിൽ അർപ്പിതബലിവകകൾ ശോശപ്പാകൊണ്ടു മൂടിയതിനുശേഷം പുരോഹിതൻ ബലിപീഠത്തിന്റെ ഭാഗംതന്നായ ദർഗാ(പടി)യിൽ നിന്നിറങ്ങി ധൂപാർപണശുശ്രൂഷയുടെ പ്രുമിയോൻ പ്രാർഥിക്കുന്നു. അതിൽ, കർത്താവിന്റെ മേശയാഘോഷിക്കുന്ന ക്രിസ്തുവിശ്വാസിസംഘം അവന്റെ അമ്മയുടെ സ്മരണ ആഘോഷിച്ചു മഹത്വപ്പെടുത്തുന്നതിന്റെ ഹേതുവുണ്ട്: "മറിയം എന്ന ദാഹാർത്തയായ ഭൂമിയിൽനിന്നു മുളച്ചു വളർന്ന അനുഗൃഹീത സസ്യംതന്നെ," കന്യകയുടെ ഉദരഫലംതന്നെ, മഹത്വപ്പെടുത്തി ആഘോഷിച്ചതാണ് മാതൃസ്മരണ. "മറിയം എന്ന ദാഹാർത്തയായ ഭൂമി



യിൽനിന്നു മുളച്ചുവളർന്ന അനുഗൃഹീത സസ്യ''മെന്ന യേശുരൂപത്തിൽ സുറിയാനി പിതാവായ മാർ അപ്രേമിന്റെ *മരിയകീർത്തനങ്ങളി*ലെ ''മറിയമിൽനിന്നു മുളച്ച മുന്തിരിച്ചെടി''യെന്നപോലെയുള്ള മരിയവർണനകളുടെ പാരമ്പര്യമുണ്ട്.

''ദാഹാർത്തയായ ഭൂമി''എന്ന മരിയരൂപത്തിൽ പ്രഥമമായി കന്യകമറിയാമിനെ കാണുന്നു. അവളോടൊപ്പം രക്ഷകനും രക്ഷയ്ക്കുംവേണ്ടിയുള്ള ഭൂമിയുടെ = മനുഷ്യകുലത്തിന്റെയും പ്രപഞ്ചത്തിന്റെയും - ആർത്തദാഹവും, രക്ഷകനെ സ്വീകരിക്കാൻ ദാഹാർത്തയായി ഒരുങ്ങിയിരിക്കുന്ന സ്ത്രീത്വത്തെയും നൈർമല്യമുള്ള ഓരോ ആത്മാവിനെയും കാണാം. കന്യക മറിയമാണ് ദൈവംതന്നായ വചനം തനിക്കു ഭൂമിയിൽ മനുഷ്യത്വമെടുക്കാൻ കണ്ടെത്തിയ ''ദാഹാർത്തയായ ഭൂമി.'' ''ഞാൻ പുരുഷനെ അറിയായ്കയാൽ...'' എന്ന് അവൾ കർത്തൃദൂതനോടു പറഞ്ഞ വാക്കുകൾക്ക് (ലൂക്കാ 1,34) ''ഞാൻ പുരുഷനെ അറിയാൻ ആഗ്രഹിക്കുന്നില്ല'' എന്ന ധ്വനിയുമുണ്ടെന്നുള്ള വ്യാഖ്യാനവും നമുക്കോർക്കാം. ''പുരുഷനെ അറിയാത്ത'' അവളിൽനിന്നു മനുഷ്യത്വമെടുത്തും ഭൂമിയിൽ പിറന്നും അവളെ തന്റെ ഉദരഫലം മഹത്വപ്പെടുത്തി.

ഇനിയും, മറിയമിനെയും അവളുടെ ഉദരഫലത്തെയും അവന്റെ 'മഹത്വവും' അന്യോന്യം ബന്ധിപ്പിച്ചു കാണാം. ''തന്റെ മഹത്ത്വം വെളിപ്പെടുത്തിയ അടയാളങ്ങളുടെ ആരംഭം'' യേശു കാനായിലെ കല്യാണവീട്ടിൽ പ്രവർത്തിച്ചത് തന്നെ ഉദരത്തിൽ വഹിച്ച 'സ്ത്രീ'യുടെ ഇടപെടലിനെ അംഗീകരിച്ചാണ്. അങ്ങനെയും അവൻ തന്റെ മാതാവിനെ മഹത്വപ്പെടുത്തി. കാനായിൽ ''ഇതുവരെയും നല്ല വീഞ്ഞു കരുതിവച്ചിരുന്ന'' മണവാളൻ യേശുവാണല്ലോ (യോഹ 2,9-11). അവിടെ ''അടയാളങ്ങളുടെ ആരംഭം പ്രവർത്തിച്ച്'' യേശു തന്റെ മഹത്ത്വം വെളിപ്പെടുത്താനുമാരംഭിച്ചു. കാനായിൽ 'സ്ത്രീ' എന്ന നിലയിൽ യേശുവിന്റെ അമ്മ മണവാട്ടിയുമാണ്. മാർ അപ്രേം *മരിയകീർത്തനങ്ങൾ* 11,19ൽ പാടുന്നുണ്ടല്ലോ: ''അമ്മ നിനക്കവൾ ...നന്മണവാട്ടിയും'' എന്ന്. മണവാളൻ ''ഇതുവരെയും കരുതിവച്ചിരുന്ന നല്ല വീഞ്ഞു'' നല്കുന്നിടത്തെ 'സ്ത്രീ' എന്ന സ്ഥാനത്ത് അവൾ മിശിഹായുടെ മണവാട്ടിയായ സഭയ്ക്കു പ്രതിനിധീഭവിക്കുന്നു. സഭയും ഒപ്പം നൈർമല്യമുള്ള ഓരോ ആത്മാവും തന്റെ മണവാളനും തമ്മിലുള്ള വിവാഹം ആഘോഷിക്കുന്ന വിശുദ്ധ കുർബാനയിൽ ഇതുവരെയും മണവാളൻ കരുതിവച്ചിരുന്നു നല്കുന്ന ''നല്ല വീഞ്ഞ്'' അവന്റെ ''രക്തമാക്കിത്തീർക്കപ്പെട്ട''താണ് (മാർ യോഹന്നാൻ ഏവൻഗേലിസ്തായുടെ അനാഫുറ). ഈ സംഭവസ്ഥാനത്ത് യേശു 'സ്ത്രീ' എന്നു വിളിച്ചവളുടെ സാന്നിധ്യം സഭ അനുഭവിച്ചാഘോഷിക്കുന്നു.

യോഹന്നാന്റെ വിവരണഘടനയിൽ കാനായും ഗോൽഗോഥായും (കാല്വറിയും) തമ്മിൽ ഘടനാപരമായി സമാന്തരതയും ദൈവശാസ്ത്രപരമായി ബന്ധവും ഉണ്ട്. കാനായിൽ അടയാളങ്ങളുടെ ആരംഭവും കാല്വറിയിൽ അടയാളങ്ങളുടെ പൂർത്തീകരണവുമുണ്ട് (യോഹ 12,32-33; 19,30). യേശുവിന്റെ മഹത്ത്വം വെളിപ്പെടുത്തലിന്റെ പൂർത്തീകരണത്തിന്റെ ഈ സമയത്തും രംഗത്തും യേശു തന്റെ അമ്മയെ 'സ്തീ' എന്നു വിളിച്ചു (യോഹ 19,26); തന്റെ അമ്മയെ താൻ സ്നേഹിക്കുന്ന ശിഷ്യന്റെ അമ്മയെന്ന് വെളിപ്പെടുത്തുകയും ചെയ്തു. ഗോല്ഗോഥാ യേശുവിന്റെ ബലിയുടെ പൂർത്തീകരണത്തിന്റെ രംഗമാണ്. അവിടെ കുരിശ് ബലിപീഠവും. അവൻതന്നെ തന്റെ ബലിപൂർത്തീകരണത്തിന്റെ നിർണായക നിമിഷത്തിൽ കുരിശിന്നരികെ നില്ക്കുന്ന തന്റെ അമ്മയും തന്റെ ശിഷ്യനും(രും) അമ്മയും മകനുമെന്നു വെളിപ്പെടുത്തി; അമ്മയെ ശിഷ്യന്റെ അമ്മയായി ഏല്പിക്കുകയും ചെയ്തു. ശിഷ്യൻ തന്റെ സ്വന്തമായി അവളെ സ്വീകരിച്ചു. യേശുവിന്റെ എല്ലാ രക്ഷാകരപ്രവർത്തനങ്ങളുടെയും സ്മരണയും അവയുടെ പൂർത്തീകരണമായ ഗോല്ഗോഥാബലിയും ഉൾക്കൊള്ളിച്ച് അവന്റെ ശിഷ്യർ അനുസ്മരിക്കുന്ന സമയത്തും സ്ഥാനത്തും (കുർബാനയിൽ) അവന്റെ അമ്മയുടെ ഓർമ ശിഷ്യരെ സംബന്ധിച്ച് തങ്ങളോട് ബലിപീഠത്തിൽ അർപ്പിതനായിരിക്കുന്ന യേശുക്രിസ്തു ശിഷ്യരായ തങ്ങൾക്ക് അവളെ സംബന്ധിച്ചു വെളിപ്പെടുത്തിത്തരുന്നതിനോടുള്ള അനുസരണം മാത്രമാണ്. ഉദരഫലം തന്റെ ബലിയുടെ പൂർത്തീകരണത്തിലും മഹത്വപ്പെടുത്തിയവളെ ശിഷ്യരും അവന്റെ ബലിയുടെ കൗദാശികമായുള്ള ബലിയുടെ വേദിയിൽ സ്മരിച്ചു മഹത്വപ്പെടുത്തുന്നു.

കുർബാനയിലെ 'അഹറോന്റെ ക്രമ'ത്തിൽ പുരോഹിതൻ ആദ്യമർപ്പിക്കുന്ന ധൂപബലി അഹറോൻ അർപ്പിച്ചതുപോലുള്ള ധൂപവസ്തുകൊണ്ടല്ല. ''ലോകസ്രഷ്ടാവും സൃഷ്ടികളെ ക്രമപ്പെടുത്തുന്നവനും, മറിയം എന്ന ദാഹാർത്തയായ ഭൂമിയിൽനിന്നു മുളച്ചുവളർന്ന അനുഗൃഹീത സസ്യവും തന്റെ മഹനീയ സൗരഭ്യം ഭൂമി മുഴുവൻ നിറയ്ക്കുകയും, വിശിഷ്ടോപദേശത്താൽ സൃഷ്ടിയുടെ സകല ഭാഗങ്ങളിൽനിന്നും അജ്ഞാനമാകുന്ന ദുർഗന്ധം അകറ്റുകയും ചെയ്തവനുമായ കർത്താവാണ്''കുർബാനയിലെ സുഗന്ധധൂപവസ്തു. അവിടുത്തേക്കുതന്നാണ് ധൂപം അർപ്പിക്കുന്നതും - സ്വർഗീയ പിതാവിന്റെ ആദ്യജാതന് ... ആദ്യജാതനെ (*ബുക്റൊ*) അർപ്പിക്കുന്നതുപോലെ. (ആദ്യഫലം-*ബ്കീറോയോ / റീശീതൊ* അല്ല). യേശു സുഗന്ധവസ്തുക്കൾ അർപ്പിച്ചില്ല; അവൻതന്നായിരുന്നു സുഗന്ധവസ്തു. പഴയ നിയമത്തിൽ (യേശുവിനെക്കുറിച്ചുള്ള പ്രവചനത്തിൽ) മഹാപുരോഹിതനായ അഹറോൻ സുഗന്ധധൂപമർപ്പിച്ചുകൊണ്ടുള്ള ക്രമമുണ്ട്. അതും സുഗന്ധമായ യേശുക്രിസ്തു തന്റെ വിശിഷ്ടവചനത്താലും സ്വയാർപ്പണത്താലും പൂർത്തീകരിച്ചു. ഈ സുഗന്ധസസ്യത്തെ, ഈ അനുഗൃഹീത സസ്യത്തെ, തന്നുള്ളിൽ സ്വീകരിച്ചു ഭൂമുഖത്തു പെറ്റുവളർത്തിയ സുഗന്ധിയാണ് മറിയം എന്ന ദാഹാർത്തയായ ഭൂമി.

.... *തുടരും*



റവ. ഫാ. ഷീൻ പാലക്കുഴി

# ഒന്നല്ല, ഒരായിരമുണ്ടാവട്ടെ പുൽക്കൂടുകൾ

അത്യഭിവന്ദ്യ കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ നാമഹേതുക തിരുനാളിനോടനുബന്ധിച്ച് ആരംഭിച്ച ജീവകാരുണ്യ പദ്ധതികളെക്കുറിച്ച്

ദൈവം മനുഷ്യനോടു കാട്ടിയ കരുണയുടെ ഏറ്റവും വലിയ അടയാളമായിരുന്നു ബേതലഹേമിലെ പുൽക്കൂട്. നിസ്സഹായരായ ഒരു ജനതയുടെ നിലവിളിക്കുള്ള അർത്ഥപൂർണ്ണമായ ഉത്തരമെന്നവണ്ണം ലോകത്തെ പാപാന്ധകാരത്തിൽ നിന്നു രക്ഷിക്കാൻ ദൈവപുത്രൻ മനുഷ്യനായി പിറന്ന ഇടമായിരുന്നു ആ പുൽക്കൂട്; അതും ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട ഒരു കാര്യമായി പരിഗണിക്കാതെ തന്നെ. ലോകത്തിലെ വേദനിക്കുന്ന സകല മനുഷ്യരേയും ഉൾക്കൊള്ളാൻ തക്കവണ്ണം വിശാലമായിരുന്ന ബേതലഹേമിലെ ആ പുൽക്കൂട്, മണ്ണിലോ മനസ്സുകളിലോ സ്വന്തമായൊരിടം അവകാശപ്പെടാനില്ലാത്തവർക്കായി രണ്ടായിരം വർഷങ്ങൾക്കു മുമ്പ് പണിയപ്പെട്ടതായിരുന്നു. ദൈവപുത്രനായ ക്രിസ്തുവിനെ അനുകരിക്കുന്നവരുടെയും അനുഗമിക്കുന്നവരുടെയും മറ്റൊരു ക്രിസ്തുവായി മാറാൻ ആഗ്രഹിക്കുന്നവരുടെയും നിയോഗമാണ് 'പുൽക്കൂടുകൾ' തീർക്കുക എന്നത്. 'സഭ തന്നെ ഒരു പുൽക്കൂടാണ്' എന്ന ചിന്ത പോലും എത്ര മനോഹരമാണ്.

ദൈവം മനുഷ്യ രൂപത്തിൽ വീണ്ടും വീണ്ടും പിറവിയെടുക്കുന്ന, കാരുണ്യത്തിന്റെ നീർച്ചാലുകൾ പുറപ്പെട്ട അത്തരം ചില പുൽക്കൂടുകളെ പരിചയപ്പെടുത്താം.

### കരുണയുടെ പുൽക്കൂടുകൾ

'നിങ്ങൾ ഇനി എന്നെ കാണാൻ വരുമ്പോൾ, വിലപിടിപ്പുള്ള ആഡംബര വസ്തുക്കൾ സമ്മാനമായി കൊണ്ടുവരരുത്! കഴിയുമെങ്കിൽ, ആ പണം കൊണ്ട്, ഒന്നു തലചായ്ക്കാൻ ഒരു കൂര പോലുമില്ലാത്ത പാവപ്പെട്ട ഒരു കുടുംബത്തിന് ഒരു കൈത്താങ്ങു കൊടുക്കാൻ എന്നെ സഹായിക്കുക.

എന്റെ പേരെഴുതി വച്ച, മധുരം പൊതിഞ്ഞ, അലങ്കാര കേക്കുകളോ മിഠായികളോ എനിക്കാവശ്യമില്ല; മനസ്സുണ്ടെങ്കിൽ, തെരുവിലലയുന്ന, കൊടും പട്ടിണിയിൽ കഴിയുന്ന, ആർക്കും വേണ്ടാത്ത എന്റെ കുറെ സഹോദരങ്ങൾക്ക് കൊടുക്കാൻ ഒരു നേരത്തെ അന്നം തരിക.

ഒരു വേദിയിൽ നിങ്ങളെന്നെ സ്വാഗതം ചെയ്യുമ്പോൾ, വർണ്ണനിറമുള്ള പ്ലാസ്റ്റിക്കിൽ പൊതിഞ്ഞ പൂച്ചെണ്ടുകൾ എനിക്കാവശ്യമില്ല. പകരം, സാധിക്കുമെങ്കിൽ എന്റെ പാവപ്പെട്ട മക്കളിൽ ഒരാളുടെയെങ്കിലും നഗ്നത മറയ്ക്കാൻ എനിക്കൊരു വസ്ത്രം തരിക.

ഈ വാക്കുകൾ തിരുവനന്തപുരത്തിന്റെ ആത്മീയാ ചാര്യൻ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവയുടേതാണ്; ഇപ്പോൾ പറഞ്ഞതല്ല, പത്തു വർഷങ്ങൾക്കു മുമ്പ് തിരുവനന്തപുരത്ത് അദ്ദേഹം കാതോലിക്കാ ബാവയായി സ്ഥാനമേറ്റെടുത്ത ആദ്യ നാളുകളിൽത്തന്നെ വ്യക്തമാക്കിയ ഒരു നിലപാടാണത്!

പത്തു വർഷങ്ങൾക്കു മുമ്പ് ഒരു ജനുവരി മാസം ഒന്നാം തീയതി, തന്റെ നാമഹേതുകനായ വിശുദ്ധ ബസേലിയോസിന്റെ തിരുനാൾ ദിവസം, തനിക്ക് ആശംസകൾ നേരാനെത്തിയവരോട് അദ്ദേഹം പറഞ്ഞ വിപ്ളവാത്മകമായ നിലപാടും ഉറച്ച തീരുമാനവു മായിരുന്നു അത്. ഹൃദയത്തിൽ തൊട്ട് അദ്ദേഹം പറഞ്ഞ വാക്കുകൾ സഭയും സമൂഹവും ഏറെ സന്തോഷ ത്തോടെ ഉള്ളിൽ എറ്റെടുത്തു.

പിന്നീടെന്തു സംഭവിച്ചു എന്നത് നമ്മെ ഏറെ പ്രചോദിപ്പിക്കുന്ന ഒരു ചരിത്രമാണ്. അന്നു മുതൽ പിന്നീട് അധികമാരും വ്യക്തിപരമായ സമ്മാനങ്ങളുമായി അദ്ദേഹത്തിന് ആശംസ നേരാൻ ആ അരമനപ്പടിക്ക ലെത്തിയിട്ടില്ല. മറിച്ച്, ചെന്നവരെല്ലാം, തങ്ങൾക്കു ദൈവം തന്ന സമ്പത്തിന്റെ ഒരംശം, 'നിർദ്ധന വിധവയുടെ ചെമ്പുതുട്ടുകൾ' പോലെ അദ്ദേഹത്തിന്റെ കരങ്ങളി ലേൽപ്പിച്ചു. പിന്നെ, 'ദൈവത്തിന്റെ തെരഞ്ഞെടു ക്കപ്പെട്ടവൻ എന്ന നിലയിൽ ഏറ്റവും അർഹിക്കു ന്നവർക്ക് അങ്ങിതു നൽകുക' എന്ന് ഹൃദയത്തിൽ മന്ത്രിച്ച്, കർദ്ദിനാളിന്റെ ആതിഥ്യവും ആശീർവാദവും ഏറ്റുവാങ്ങി അവർ സന്തോഷത്തോടെ മടങ്ങി. അക്കൂട്ടത്തിൽ പാവപ്പെട്ടവരും പണക്കാരുമുണ്ടായിരുന്നു. സമൂഹത്തിന്റെ നാനാതുറകളിൽ പ്രവർത്തിക്കുന്ന, നാനാ ജാതി മതസ്ഥരായ ആളുകളുണ്ടായിരുന്നു. ഹിന്ദുമത വിശ്വാസിയായ പാവപ്പെട്ട ഒരമ്മ അദ്ദേഹ ത്തിന്റെ പദ്ധതികളെ സഹായിക്കാനായി, 'എനിക്കിതേ ഉള്ളൂ, തിരുമേനി സ്വീകരിക്കണം' എന്നൊരു കുറി പ്പെഴുതി, ആത്മാർത്ഥതയോടെ അയച്ചുകൊടുത്ത ഒരു ഇരുപതു രൂപയുടെ കാര്യം അദ്ദേഹം തന്നെ പല വേദികളിലും ഗദ്ഗദകണ്ഠനായി പറഞ്ഞു കേട്ടിട്ടുണ്ട്.

അതൊരു പുതിയ തുടക്കമായിരുന്നു! മലങ്കര സഭാചരിത്രത്തിൽ, പരിശുദ്ധാത്മാവിന്റെ തൂലികയിൽ, സ്നേഹത്തിന്റെ ചായം ചാലിച്ച്, കരുണയുടെ പുൽക്കൂടുകൾ തീർക്കാൻ ദൈവം അദ്ദേഹത്തെ ഒരു ഉപകരണമാക്കിയതിന്റെ തുടക്കം!

2008 മുതൽ പിന്നീട് ഇന്നു വരെയുള്ള പത്തു വർഷങ്ങളിൽ അദ്ദേഹത്തിന്റെ നാമഹേതുകത്തിരുനാൾ വെറും ആഘോഷങ്ങളായിരുന്നില്ല, മറിച്ച് കരുണയുടെ പുഷ്പങ്ങൾ വിടർന്ന ഉത്സവങ്ങളായിരുന്നു. കരുണ യായി ദൈവം പിറവിയെടുത്ത പത്ത് പുൽക്കൂടുകൾക്കു മുന്നിൽ സഭയും പൊതുസമൂഹവും നമ്രശിരസ്കരായി നിന്നു.

### 1. ബേതലഹേം ബോയ്സ് ഹോം (2008)

പാറശാല, നെയ്യാറ്റിൻകര, കാട്ടാക്കട പ്രദേശങ്ങളിലെ നിർദ്ധനരായ എന്നാൽ പഠിക്കാൻ സമർത്ഥരായ ആൺകുട്ടികൾക്കായി അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനി ആരംഭിച്ച സ്ഥാപനമാണിത്. വിദ്യാഭ്യാസത്തിന്റെ കുറവുകൊണ്ട് ഒരു സമൂഹം മുഖ്യധാരയിൽ നിന്നു പിന്നോക്കം പോകരുതെന്ന നിർബന്ധബുദ്ധിയും ദീർഘവീക്ഷണവുമാണ് ഈ സ്ഥാപനത്തിന്റെ പിന്നിൽ. മേൽപ്പറഞ്ഞ പ്രദേശങ്ങളിലെ നാടാർ സമുദായത്തിൽപ്പെട്ട പഠിക്കാൻ സമർത്ഥരായ വിദ്യാർത്ഥികൾക്ക് താമസിച്ച് സൗജന്യമായി പഠനം നടത്താനുള്ള സാഹചര്യമാണ് ഇവിടെയുള്ളത്. ഇപ്പോൾ പാറശാല രൂപതയുടെ ഭാഗമായ കാട്ടാക്കടയിലെ വിശ്വദീപ്തി ഇംഗ്ലീഷ് മീഡിയം സ്കൂളിനോടനു ബന്ധിച്ചാണ് ബോയ്സ് ഹോം സ്ഥിതി ചെയ്യുന്നത്. 2008 ൽ പതിനഞ്ചു കുട്ടികൾക്കാണ് പ്രവേശനം നൽകിയത്. മൂന്നാം ക്ലാസ് മുതൽ പഠിക്കുന്ന കുട്ടികൾക്കാണ് ഓരോ വർഷവും പ്രവേശനം നൽകി വരുന്നത്.

### 2. ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് സ്നേഹവീട് (2009)

അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനിയുടെ നാമഹേതുക തിരുനാളിനോടനുബന്ധിച്ചു സമാരംഭിച്ച രണ്ടാമത്തെ ജീവകാരുണ്യ ശുശ്രൂഷയാണിത്. ജീവിതത്തിന്റെ പരുക്കൻ യാഥാർത്ഥ്യങ്ങളിൽപ്പെട്ട് മനസ്സിന്റെ ആരോഗ്യം നഷ്ടപ്പെട്ട ഒരു കൂട്ടം മനുഷ്യർക്ക് പുനരധിവാസത്തിന്റെയും പുനരുജ്ജീവനത്തിന്റെയും സാന്ത്വനമാകുന്ന ഭവനമാണിത്. ആരോരുമില്ലാതെ തെരുവിൽ അലയുന്ന മാനസിക ദൗർബല്യമുള്ള ആളുകൾക്ക് ഭക്ഷണവും താമസവും ചികിത്സയും പരിചരണവും സൗജന്യമായി നൽകുന്ന ഭവനമാണിത്. തിരുവനന്തപുരം മേജർ അതിരൂപതയുടെ പ്ലാറ്റിനം ജൂബിലി വർഷത്തിൽ ദൈവകരുണയുടെ അടയാളമെന്ന നിലയിൽ ഈ ഭവനം ഉദ്ഘാടനം ചെയ്തത് മന്ത്രി ശ്രീ മുല്ലപ്പള്ളി രാമചന്ദ്രനാണ്. ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സ്മരണാർത്ഥം നിർമ്മിക്കപ്പെട്ട ഈ ഭവനം ഔദ്യോഗികമായി പ്രവർത്ത നമാരംഭിച്ചത് വന്ദ്യ പിതാവിന്റെ ഓർമ്മപ്പെരുനാൾ ദിവസം കൂടിയായ ഒക്ടോബർ പത്തിനാണ്. ഏതാണ്ട് നൂറ്റി എഴുപത്തിയഞ്ചോളം സഹോദരൻമാർ ഈ ഭവന ത്തിന്റെ തണലിൽ സമാധാനത്തോടെ കഴിയുന്നു. മേജർ അതിരൂപതയ്ക്കകത്തും പുറത്തുമുള്ള നിരവധി സ്ഥാപനങ്ങളും ഇടവകകളും കുടംബങ്ങളും ഒക്കെ ഈ ശുശ്രൂഷയിൽ തങ്ങളാലാവും വിധം പങ്കെടുക്കുന്നു. റവ. ഫാ. ജോഷ്വാ കന്നീലേത്ത് ആരംഭകാലം മുതൽ ഈ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിവരുന്നു. ഒപ്പം മറ്റു വൈദികരുടേയും ഹോളി സ്പിരിറ്റ് സന്യാസിനി മാരുടെയും സഹായവും ഈ ഭവനത്തിന് കരുത്താ വുന്നു.

### 3. ആശ്വാസഭവൻ (2010)

പത്തനംതിട്ട ജില്ലയിലെ ചീക്കനാൽ എന്ന ഗ്രാമത്തിൽ ഭിന്നശേഷിക്കാരായ കുട്ടികൾക്കു വേണ്ടി പുനരധിവാസത്തിനും പരിശീലനത്തിനുമായി സ്ഥാപി ക്കപ്പെട്ട ഭവനമാണിത്. പേരു സൂചിപ്പിക്കുന്നതു പോലെ തന്നെ അനേകർക്ക് ആശ്വാസമായി മാറാനുള്ള ഒരു നിയോഗമാണ് ഈ സ്ഥാപനത്തിനുള്ളത്. താമസിച്ചു പഠിക്കുന്ന മുപ്പതോളം കുട്ടികൾ ഉൾപ്പടെ അൻപതോളം

കുട്ടികൾ ഈ സ്കൂളിലെ അംഗങ്ങളാണ്. എട്ട് അധ്യാപകരുടെ സേവനം ലഭ്യമാക്കുന്ന ഈ സ്കൂൾ പതിനഞ്ചു വയസ്സു കഴിഞ്ഞ കുട്ടികൾക്കായി തൊഴിൽ പരിശീലനവും നൽകി വരുന്നു.

### 4. പിരപ്പൻകോട് സ്ഥാപിതമായ സെന്റ് ജോൺസ് കമ്മ്യൂണിറ്റി ഹോസ്പിറ്റലിന്റെ സമഗ്ര വികസനത്തിനുള്ള പദ്ധതി (2011)

പിരപ്പൻകോട് സെന്റ് ജോൺസ് ഹോസ്പിറ്റൽ ആരംഭിച്ചത് ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയാണ്. സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ട ജനവിഭാഗങ്ങൾക്ക് ആരോഗ്യ പരിരക്ഷ ഉറപ്പുവരുത്തുക എന്ന ലക്ഷ്യത്തോടെയാണ് അദ്ദേഹം ഈ ആശുപത്രി സമാരംഭിക്കുന്നത്. പാവപ്പെട്ട ജനങ്ങൾക്ക് സധൈര്യം കടന്നു ചെല്ലാവുന്ന തിരുവനന്തപുരത്തെ ഒരു മികച്ച ആശുപത്രിയാക്കി ഇതിനെ മാറ്റാൻ അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനി തീരുമാനിക്കുകയും 2011ൽ നാമഹേതുക തിരുനാളിനോടനുബന്ധിച്ച് ലഭിച്ച സംഭാവനകൾ മുഴുവൻ ഈ പദ്ധതിക്കായി മാറ്റി വയ്ക്കുകയും ചെയ്തു. പുതിയ കെട്ടിടങ്ങൾ നിർമ്മിക്കുകയും പുതിയ ചികിത്സാ വിഭാഗങ്ങൾ ആരംഭിക്കുകയും ചെയ്തു. എയ്ഡ്സ് രോഗികൾക്കായി കമ്യൂണിറ്റി കെയർ സെന്റർ- ആശാഭവൻ, നാഷണൽ ലെപ്രസി എലിമിനേഷൻ പ്രോഗ്രാം, മാനസികാരോഗ്യകേന്ദ്രം, ലഹരി വിമുക്തി കേന്ദ്രം, ഡയാലിസിസ് യൂണിറ്റ്, പാലിയേറ്റീവ് കെയർ, കാൻസർ കെയർ സെന്റർ തുടങ്ങി ഒട്ടനവധി വിഭാഗങ്ങൾ ഇവിടെ ഇപ്പോൾ പ്രവർത്തിക്കുന്നുണ്ട്. കുഷ്ഠരോഗ നിർമ്മാർജ്ജന യജ്ഞത്തിൽ കഴിഞ്ഞ 50 വർഷമായി സർക്കാരിനൊപ്പം ചേർന്നു പ്രവർത്തിക്കുന്ന ഹോസ്പിറ്റൽ ഡാമിയൻ ഫൗണ്ടേഷൻ ഓഫ് ഇന്ത്യാ ട്രസ്റ്റുമായും ചേർന്നു പ്രവർത്തിക്കുന്നു.

### 5. ഡയാലിസിസ് യൂണിറ്റ് (2012)

വൃക്ക സംബന്ധിയായ രോഗങ്ങളുള്ളവരുടെ എണ്ണം അടുത്ത കാലത്ത് ക്രമാതീതമായി പെരുകി വരികയാണ്. വലിയ ചികിത്സാച്ചെലവ് ആവശ്യമായി വരുന്ന ഡയാലിസിസ് പോലെയുള്ള സംവിധാനങ്ങൾ സാധാരണക്കാരായ രോഗികൾക്ക് അപ്രാപ്യവുമാണ്. അങ്ങനെയുള്ള രോഗികൾക്ക് വളരെ കുറഞ്ഞ നിരക്കിൽ ഡയാലിസിസ് ചെയ്യുന്നതിനു വേണ്ടി പിരപ്പൻകോട് മലങ്കര മെഡിക്കൽ വില്ലേജിനോടു ചേർന്ന് 2012ൽ അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനി ആരംഭിച്ചതാണ് ഈ ഡയാലിസിസ് യൂണിറ്റ്. മുഖ്യമന്ത്രിയായിരുന്ന ശ്രീ ഉമ്മൻ ചാണ്ടി 2012 നവംബർ 2 ന് ഈ പദ്ധതി ഉദ്ഘാടനം ചെയ്തു. അനേകം രോഗികൾക്ക് അനുഗ്രഹവും ആശ്വാസവുമായി മാറിയ ഈ പദ്ധതിയുടെ പ്രയോജനം ലഭിച്ചവർ നിരവധിയാണ്. ഇപ്പോൾ നൽകാൻ കഴിയുന്ന സേവനത്തെക്കാൾ എത്രയോ ഇരട്ടിയാണ് ചികിത്സ തേടിയെത്തുന്നവർ എന്നത് ഈ ശുശ്രൂഷയുടെ പ്രാധാന്യത്തെക്കുറിച്ച് നമ്മെ ഓർമ്മിപ്പിക്കുന്നു. ഈ ശുശ്രൂഷയുടെ പ്രാധാന്യം തിരിച്ചറിഞ്ഞ് കേരളാ സർക്കാരും ഇപ്പോൾ ഈ പദ്ധതിക്ക് ഗ്രാന്റുകൾ അനുവദിക്കുന്നുണ്ട്.

### 6. സ്നേഹപൂർവ്വം ഒരു വീട് (2013)

സ്വന്തമായൊരു ഭവനം ആഗ്രഹിക്കാത്തവർ ആരാണുള്ളത്. ജീവിതത്തിന്റെ സുസ്ഥിതിക്കും സമാധാനത്തിനും അതാവശ്യവുമാണ്. തിരുവനന്തപുരത്തും പ്രാന്തപ്രദേശങ്ങളിലും ഭവനരഹിതരുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുന്നതിൽ ആശങ്കപ്പെട്ട് കാതോലിക്കാ ബാവാ തിരുമേനി പൊതു സമൂഹത്തിലെ 50 കുടുംബങ്ങൾക്ക് ഓരോ ലക്ഷം രൂപ വീതം ഭവന നിർമ്മാണ സഹായത്തിനായി നൽകുകയുണ്ടായി. മേജർ അതിരൂപതയിൽപ്പെട്ട രണ്ടായിരത്തോളം കുടുംബങ്ങൾക്ക് ഭവന നിർമ്മാണ സഹായം നൽകാനുള്ള ഭാരിച്ച ചുമതല ഏറ്റെടുത്തതിനു പുറമെയാണിത്. പദ്ധതി കഴിഞ്ഞ ശേഷവും നിരവധിയാളുകൾ തിരുമേനിയുടെ പക്കൽ സഹായം തേടിയെത്തുന്നുണ്ട്. ക്രിസ്ത്യാനികൾക്കൊപ്പം സമൂഹത്തിൽ തോളോടു തോൾ ചേർന്നു നിൽക്കുന്ന ഹിന്ദു മുസ്ലീം സഹോദരങ്ങളുടെയും ഉന്നമനം തങ്ങളുടെ ചുമതലയാണെന്നു തിരിച്ചറിഞ്ഞ കാതോലിക്കാ ബാവാ തിരുമേനിയുടെ മാതൃകാപരമായ സാമൂഹിക ഇടപെടലുകൾ അനേകം കുടുംബങ്ങൾക്ക് ആശ്വാസമായി മാറി.

### 7. സാന്ത്വനം ആതുര ഭവനം (2014)

കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് മെച്ചപ്പെട്ട ചികിത്സ തേടി തിരുവനന്തപുരത്തെത്തുന്ന പാവപ്പെട്ട രോഗികൾക്ക് രാത്രി തങ്ങുന്നതിന് സുരക്ഷിതമായ സാഹചര്യങ്ങൾ പരിമിതമാണെന്നു തിരിച്ചറിഞ്ഞ് 'ഞാൻ രോഗിയായിരുന്നു, നിങ്ങളെന്നെ സന്ദർശിച്ചു' എന്ന ക്രിസ്തുവചനം നിറവേറത്തക്കവണ്ണം തിരുവനന്തപുരത്ത് വിവിധ ആശുപത്രികളിൽ ചികിത്സ തേടിയെത്തുന്ന പാവപ്പെട്ട രോഗികൾക്കും ശുശ്രൂഷകർക്കും സൗജന്യ താമസത്തിനും ഒരു നേരത്തെ സൗജന്യ ഭക്ഷണത്തിനും സൗകര്യമൊരുക്കാനായി പട്ടത്ത് ആരംഭിച്ച ഭവനമാണ് സ്വാന്തനം. പട്ടം സെന്റ് മേരീസ് സ്കൂളിനോടു ചേർന്നു സ്ഥിതി ചെയ്യുന്ന ഈ ഭവനം രോഗികൾക്ക് മികച്ച സൗകര്യങ്ങളും സൗജന്യ ഭക്ഷണവും താമസവും നൽകി വരുന്നു. അൻപതു രോഗികൾക്കും അവരുടെ കൂട്ടിരിപ്പുകാർക്കും താമസിക്കാനുള്ള മികച്ച സൗകര്യങ്ങൾ സാന്ത്വനത്തിലുണ്ട്. നല്ല കെട്ടിടങ്ങൾ, വൃത്തിയും വെടിപ്പുമുള്ള മുറികൾ, ആത്മീയാന്തരീക്ഷം, പോസിറ്റീവ് എനർജി സ്ഫുരിക്കുന്ന മനോഹരമായ പരിസരങ്ങൾ അങ്ങനെ കുറെയേറെ പ്രത്യേകതകൾ ഈ ഭവനത്തിനുണ്ട്. 2014 ൽ നാമഹേതുക തിരുനാളിനോടനുബന്ധിച്ച് അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനിക്കു ലഭിച്ച സംഭാവനകൾ കൊണ്ടാണ് ഈ സ്വപ്നം യാഥാർത്ഥ്യമായത്.

### 8. കാൻസർ കെയർ സെന്റർ (2015)

തിരുവനന്തപുരം മേജർ അതിരൂപതയുടെ ദ്വിതീയ ആർച്ചുബിഷപ്പും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അധ്യക്ഷനുമായിരുന്ന ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി സ്മാരകമായി, കാൻസർ ബാധിതർക്ക് നാമമാത്രമായ ചെലവിൽ മികച്ച ശുശ്രൂഷയും പരിചരണവും നൽകാനായി പിരപ്പൻകോട് സ്ഥാപിതമായ ഭവനമാണിത്. സമൂഹത്തിൽ കാൻസർ

രോഗബാധിതരായ ആളുകളുടെ സംഖ്യ ദിനംപ്രതി വർദ്ധിക്കുന്ന സാഹചര്യമാണുള്ളത്. എന്നാൽ അതിനനുസരിച്ച് ചികിത്സാ സൗകര്യങ്ങൾ വർദ്ധിക്കുന്നുമില്ല. അതിനാൽ അത്തരം രോഗികൾക്ക് മികച്ച ചികിത്സാനന്തര പരിചരണം നൽകുകയാണ് ഈ സ്ഥാപനത്തിന്റെ ലക്ഷ്യം. കാൻസർ രോഗത്തിന്റെ വേദനകൾ സ്വന്തം ജീവിതത്തിൽ ഏറെ ഏറ്റുവാങ്ങിയ ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദിയിൽ ഏറ്റവും ഉചിതമായ ഒരു സ്മാരകമാണ് കാൻസർ കെയർ സെന്ററിന്റെ രൂപത്തിൽ നിർമ്മിക്കപ്പെട്ടത്.

### 9. സായൂജ്യം കെയർ ഹോം (2016)

സഭയ്ക്കു വേണ്ടി ഒരു പുരുഷായുസ്സു മുഴുവൻ ആത്മസമർപ്പണം നടത്തി ഒടുവിൽ ജീവിത സായന്തനത്തിലെത്തിയ വൈദികർക്ക് തങ്ങളുടെ ശിഷ്ടകാലം സമാധാനത്തോടും സന്തോഷത്തോടും കൂടി ചെലവഴിക്കാൻ ഒരു സാഹചര്യമൊരുക്കുക എന്നത് അവരോടു കാട്ടേണ്ട ഒരു സ്വാഭാവിക നീതിയാണെന്ന ബോധ്യത്തിലാണ് അത്യഭിവന്ദ്യ കാതോലിക്കാ ബാവാ അതിനു വേണ്ടിയൊരു ഭവനം രൂപപ്പെടുത്തിയത്. പിരപ്പൻകോട് സ്ഥിതി ചെയ്യുന്ന മലങ്കര മെഡിക്കൽ വില്ലേജിനോടു ചേർന്ന് 'സായൂജ്യം' എന്ന പേരിൽ ആരംഭിച്ച ഈ ഭവനം വൈദികർക്ക് ആത്മീയവും ഭൗതികവുമായ പരിരക്ഷ ഉറപ്പുവരുത്താൻ വേണ്ടിയുള്ളതാണ്. ഹോസ്പിറ്റലിനോടു ചേർന്നു സ്ഥാപിക്കപ്പെട്ടിരിക്കുന്നതിനാൽ വൈദികർക്ക് മെച്ചപ്പെട്ട ആരോഗ്യ സുരക്ഷയും നൽകാൻ സാധിക്കുന്നു. തങ്ങളുടെ സമർപ്പണത്തിലൂടെ സഭയെ പടുത്തുയർത്തിയ വൈദികർക്ക് സന്തോഷത്തോടെ കഴിയാനുള്ള സാഹചര്യമൊരുക്കേണ്ടത് സഭയ്ക്കുള്ള ദൈവികമായ ഒരു ഉത്തരവാദിത്തമാണെന്നാണ് കാതോലിക്കാ ബാവാ തിരുമേനി വിലയിരുത്തുന്നത്. ഏതാണ്ട് ഇരുപതോളം വൈദികർക്ക് താമസിക്കാനുള്ള സൗകര്യങ്ങളാണ് ഇവിടെ ഒരുക്കപ്പെടുന്നത്.

### 10. ആന്ധ്ര, ഒറീസ- ഗ്രാമവികസന പദ്ധതി (2017)

ആന്ധ്രായിലേയും ഒറീസായിലേയും രണ്ടു മിഷൻ അടിസ്ഥാന സൗകര്യങ്ങളുടെ വികസനം വിഭാവനം ചെയ്യുന്ന ഒരു വിശാലമായ പദ്ധതിയാണിത്. വ്യത്യസ്തമായ കാഴ്ചപ്പാടുകളോടെ സഭയ്ക്ക് കാലോചിതവും ധീരവും പരിശുദ്ധാത്മ പ്രേരിതവുമായ ഒരു നേതൃത്വം നൽകുന്ന അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനിയുടെ സാന്ത്വനത്തിന്റെ കരങ്ങൾ പുതിയ കർമ്മമേഖലകൾ തേടുകയാണ്.

ആന്ധ്രയിലെയും ഒഡീഷയിലേയും മിഷനുകളിലെ ജനങ്ങൾ അടിസ്ഥാന സൗകര്യങ്ങൾ പോലുമില്ലാതെ ക്ലേശിക്കുന്നവരാണ്. വീടുകൾ, ആശുപത്രികൾ, വിദ്യാലയങ്ങൾ, ശൗചാലയങ്ങൾ തുടങ്ങി ഒട്ടനവധി അടിസ്ഥാന സൗകര്യങ്ങൾ ഈ ഗ്രാമങ്ങളിൽ സംലഭ്യമാകേണ്ടിയിരിക്കുന്നു. ഒരു സഭാ സമൂഹമെന്ന നിലയിൽ ഒരുമിച്ച് ആരാധന നടത്താൻ ഒരു സാഹചര്യം അവർക്കായി ഒരുക്കപ്പെടേണ്ടിയിരിക്കുന്നു. തൊഴിലില്ലായ്മയും പട്ടിണിയും നിർമ്മാർജ്ജനം ചെയ്ത് ശാരീരികവും മാനസികവും ബൗദ്ധികവുമായ പക്വത ആ സമൂഹം നേടേണ്ടിയിരിക്കുന്നു. അതിനായി കരങ്ങൾ കോർക്കാൻ ബാവാ തിരുമേനി ദൈവജനത്തോട് ആഹ്വാനം ചെയ്യുകയും ലഭിച്ച തുക മുഴുവൻ ഈ നിയോഗത്തിലേക്ക് നൽകുകയും ചെയതു.

### പുൽക്കൂടുകൾ ഓർമ്മിപ്പിക്കുന്നത്

ഇടതു കൈ ചെയ്യുന്നത് വലതു കൈ അറിയരുതെന്ന പ്രമാണം മറന്നു പോയതു കൊണ്ടല്ല ഇതൊക്കെ ഇവിടെ കുറിച്ചിട്ടത്. മറിച്ച്, കരുണയുടെ ശ്രദ്ധിക്കപ്പെടേണ്ട, ശക്തമായ ഒരു സന്ദേശം ഇതിലുള്ളതു കൊണ്ടാണ്. ഒരു നല്ല തീരുമാനത്തിൽ നിന്ന് എന്തുമാത്രം നന്മയുണ്ടാകും എന്നതിന്റെ ശക്തമായ ഒരടയാളവും ഓർമ്മപ്പെടുത്തലുമാണിത്. കർദ്ദിനാളിന്റെ ഒരു നല്ല തീരുമാനത്തിന്റെ ഫലമെന്നവണ്ണം ഇന്ന് ജീവിതത്തിൽ സന്തോഷവും നന്മയുമനുഭവിക്കുന്ന അനേകായിരങ്ങൾ നമ്മുടെ ചുറ്റുവട്ടങ്ങളിലുണ്ട്.

2017 ജനുവരി രണ്ടാം തീയതി, തന്റെ വസതിയിൽ തിരുനാളാശംസകളറിയിക്കാൻ എത്തിച്ചേർന്നവർക്ക് കൃതജ്ഞത രേഖപ്പെടുത്തിയപ്പോൾ അദ്ദേഹം പറഞ്ഞു നിർത്തിയതിങ്ങനെയാണ്, 'ആയുസ്സിന്റെ ബലം എന്നു പറയുന്നത്, എത്ര പേരുടെ ജീവിതത്തിലേക്ക് അർത്ഥപൂർണ്ണമായി പ്രവേശിക്കാൻ നമുക്കു കഴിഞ്ഞു എന്നതിന്റെ അടിസ്ഥാനത്തിൽ നിർണ്ണയിക്കപ്പെടുന്ന ഒന്നാണ്.'

എത്ര ആഴമുള്ള ഒരു നിരീക്ഷണമാണത്! ഇനിയെങ്കിലും കുറെ മനുഷ്യരുടെ ജീവിതങ്ങളിലേക്ക് അർത്ഥപൂർണ്ണമായി പ്രവേശിക്കാൻ തക്കവണ്ണം ചില നല്ല തീരുമാനങ്ങളെടുക്കാൻ ഈ ക്രിസ്മസ് പുതുവർഷകാലത്തിൽ നമുക്കു കഴിയുമോ?

ആദിമ സഭാപിതാവായ വിശുദ്ധ ബസേലിയോസിന്റെ വാക്കുകൾ ഇപ്പോൾ ഓർമ്മിക്കുന്നത് നല്ലതാണ്. 'നിങ്ങൾ പാഴാക്കിക്കളയുന്ന ഭക്ഷണം വിശക്കുന്നവരുടേതാണ്. നിങ്ങൾ ഉപയോഗിക്കാത്ത വസ്ത്രം നഗ്നരുടേതാണ്. നിങ്ങൾ ധരിക്കാത്ത പാദരക്ഷകൾ നിഷ്പാദുകരുടേതാണ്. നിങ്ങൾ പൂട്ടി വച്ചിരിക്കുന്ന പണം ദരിദ്രരുടേതാണ്. നിങ്ങൾ ചെയ്യാതിരിക്കുന്ന നന്മ വലിയ അനീതിയാണ്.'



എല്ലാവർക്കും ആഹ്ളാദവും, സന്തോഷവും നിറഞ്ഞ ക്രിസ്തുമസും പുതുവത്സരവും ഞാൻ ആശംസിക്കുന്നു.

പുതുവത്സരമെന്നത് പഴയതിൽ നിന്ന് പുതിയതിലേക്കുള്ള ഒരു പരിണാമപ്രക്രിയയാണെന്നാണ് പ്രശസ്ത ആംഗലേയ സാഹിത്യകാരനായ ലോർഡ് ടെന്നിസൺ തന്റെ കവിഭാവനയിൽ പറയുന്നത്. ഈ "പുതിയ" തിലേക്കുള്ള മാറ്റം സ്വാഭാവികമായി കൂടുതൽ മെച്ചപ്പെട്ടതിലേക്കാകണമെന്നു നിർബന്ധമില്ല. എന്നാൽ നാമെല്ലാം ഒരുമയോടെ പരിശ്രമിക്കുകയും അദ്ധ്വാനിക്കുകയും ചെയ്താൽ ഈ പുതിയ വർഷത്തെ കൂടുതൽ നന്മയുള്ളതാക്കി പരിവർത്തനപ്പെടുത്താൻ നമുക്കു സാധിക്കും.

പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ 2015 ജൂലൈ മാസത്തിൽ തെക്കേ അമേരിക്കൻ രാജ്യമായ ബൊളീവിയ സന്ദർശിച്ചപ്പോൾ പറഞ്ഞത് ഇപ്രകാരമാണ്: "ദൈവം തന്റെ ജനത്തിന്റെ നിലവിളി കേൾക്കുന്നുവെന്ന് ബൈബിൾ നമ്മോട് പറയുന്നു. നമ്മുടെ എല്ലാ സഹോദരീ സഹോദരൻമാർക്കും നാടും, വീടും, ജോലിയും ലഭിക്കണമെന്നുള്ള നിങ്ങളുടെ ആഗ്രഹത്തിനൊപ്പം ഞാനും പങ്കുചേരുന്നു" . അദ്ദേഹം തുടർന്നു പറയുന്നു: "ഇവയൊക്കെ പാവനമായ ആഗ്രഹങ്ങളും, അവകാശങ്ങളുമാണ്. ഇതു വളരെ പ്രാധാന്യമുള്ളതാകയാൽ അതിനുവേണ്ടി പൊരുതുന്നത് വളരെ വിലയുള്ളതാണ്". അതിനാൽ നാം നിർമ്മിക്കാൻ ഉദ്ദേശിക്കുന്ന
നവ ലോകത്തിനായി നാം പടപൊരുതുക തന്നെ വേണം.

ഇവയൊക്കെ സാധിതമാക്കുന്നതിന് മൂന്നു കാര്യങ്ങളാണ് ഫ്രാൻസിസ് മാർപ്പാപ്പ നിർദ്ദേശിക്കുന്നത്. ഒന്നാമതായി, എല്ലാ സാമ്പത്തിക വ്യവസ്ഥിതികളും ജനസേവനത്തിനു വേണ്ടിയാകണം, അല്ലാതെ ധനത്തെ സേവിക്കുന്നതിനാകരുത്. "ജനത്തെ സേവിക്കാതെ ഭരിക്കുന്ന അസമത്വത്തിന്റേയും, നിഷേധാത്മകതയുടേതുമായ സാമ്പത്തിക വ്യവസ്തിതികളെ അരുതെന്ന് പറഞ്ഞു നാം അകറ്റി നിർത്തേണ്ടിയിരിക്കുന്നു. അങ്ങനെയുള്ള സമ്പദ്ഘടനകൾ പലരേയും ഒഴിവാക്കുന്നതും ഇല്ലാതാക്കുന്നതുമാണ്".

രണ്ടാമതായി, "നമ്മുടെ ജനത്തെ സമാധാനത്തിന്റേയും നീതിയുടെയും പാതയിൽ നമുക്ക് പടുത്തുയർത്താം". മാർപ്പാപ്പാ വീണ്ടും പറയുന്നു: ജനത്തിന് "അവരുടെ സംസ്കാരവും, ഭാഷയും,സാമൂഹിക വ്യവസ്ഥിതികളും, മത പാരമ്പര്യങ്ങളും അംഗീകരിച്ചാദരിക്കപ്പെടുന്ന അവസ്ഥയുണ്ടാകണം".

മൂന്നാമതായി, നമ്മുടെയെല്ലാം മാതാവായ ഭൂമിയെ വിനാശകരമായ പാരിസ്ഥിതിക നാശത്തിൽ നിന്നും പ്രതിരോധിക്കുക.

മുകളിൽ പറഞ്ഞ മൂന്ന് കാര്യങ്ങൾക്കും ഇന്നു നാം ജീവിക്കുന്ന ഭാരതത്തിലെ സാഹചര്യത്തിൽ മെച്ചപ്പെട്ട പുതുവത്സരം സൃഷ്ടിക്കുന്നതിൽ നിർണ്ണായക പങ്കുവഹിക്കാനുണ്ട്. നാം എല്ലാവരും ഒത്തൊരുമയോടെ പ്രവർത്തിച്ചാൽ മാത്രമെ ഇക്കാര്യങ്ങൾ സാദ്ധ്യമാകൂയെന്ന് ഒരിക്കൽക്കൂടി ഞാൻ ആവർത്തിക്കുകയാണ്. ഫ്രാൻസിസ് മാർപ്പാപ്പ പറഞ്ഞ കാര്യങ്ങൾ ഉൾക്കൊണ്ട് നമ്മുടെ ഭാരതത്തിലെ സാംസ്കാരികവും, ഭാഷാപരവും, മത പാരമ്പര്യങ്ങളും ഉൾപ്പെട്ട വൈവിദ്ധ്യമാർന്ന അംശങ്ങൾ ഉൾപ്പെടുത്തി വരുന്ന വർഷത്തിൽ മെച്ചമായ ഭാരതം സൃഷ്ടിക്കുവാൻ നമുക്കു പരിശ്രമിക്കാം. ഇക്കാര്യത്തിൽ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസിന്റെ ആത്മീയ നേതൃത്വം വളരെ വിലപ്പെട്ടതും നമുക്കെല്ലാം മാർഗ്ഗനിർദേശകത്വം നൽകാനുതകുന്നതുമാണെന്ന് എനിക്കുറപ്പുണ്ട്.

ഒരിക്കൽ കൂടി എല്ലാവർക്കും എന്റെ ഹൃദയം നിറഞ്ഞ ക്രിസ്തുമസ് പുതുവത്സരാശംസകൾ.

സീതാറാം യച്ചൂരി



# ക്രിസ്തുമസ് ഒരാശ്വാസവും സന്തോഷവും



ചെറുപ്പത്തിൽ അങ്ങനെ ആഘോഷിക്കാനൊന്നും കഴിഞ്ഞിട്ടില്ലെങ്കിലും ക്രിസ്മസ് എന്റെ മലസ്സിലേക്കെത്തുന്നത് ചില അടയാളങ്ങളിലൂടെയാണ്. ക്രിസ്മസ് കാലത്ത് അങ്ങാടിയിലൂടെ നടക്കുന്നത് രസമുള്ള ഒരു കാര്യമായിരുന്നു. കടകളിലെല്ലാം നിറയെ നക്ഷത്ര വിളക്കുകൾ, ക്രിസ്മസ് അപ്പൂപ്പന്റെ മുഖം മൂടികൾ, ക്രിസ്മസ് ട്രീകൾ, അങ്ങനെ നല്ല ചന്തമുള്ള കാഴ്ചകളിലൂടെയാണ് ക്രിസ്മസ് മനസ്സിൽ ഇടം പിടിച്ചത്.

ഒരു സൗഹൃദത്തിന്റെ പശ്ചാത്തലത്തിലാണ് ഞാൻ ക്രിസ്മസിനെ ഓർമ്മിക്കുന്നത്. കോളേജിൽ ഒപ്പം പഠിച്ചിരുന്ന ടോം എന്നു പേരുള്ള ഒരു ഫാദറുണ്ടായിരുന്നു. ക്രിസ്മസ് കാലത്ത് അദ്ദേഹത്തിന് ഒരുപാടു സമ്മാനങ്ങൾ കിട്ടുമായിരുന്നു, പ്രത്യേകിച്ച് ക്രിസ്മസ് കേക്കുകൾ. ക്രിസ്മസ അടുക്കാറാകുമ്പോൾ അദ്ദേഹത്തിന്റെ കാറിനുള്ളിൽ നിറയെ കേക്കുകളുണ്ടാവും. അദ്ദേഹം അതെല്ലാം ഞങ്ങൾ ക്ലാസിലെ ചങ്ങാതിമാർക്കാണ് നൽകിയിരുന്നത്. ആ സൗഹൃദത്തിന്റെ പശ്ചാത്തലത്തിൽ ആ മധുരം പങ്കുവച്ചപ്പോൾ ക്രിസ്മസ് പരസ്പരം സമ്മാനങ്ങൾ നൽകാനുള്ള, ഉള്ളത് പരസ്പരം പങ്കുവയ്ക്കാനുള്ള ഒരു കാലമായാണ് അന്നു മനസ്സിലാക്കിയത്. എന്നാൽ ഈ ഭൂമിക്കു നൽകപ്പെട്ട ഏറ്റവും വിലപ്പെട്ട ഒരു സമ്മാനമായിരുന്നു യേശുദേവനെന്നും ദൈവത്തിന്റെ സ്നേഹം നമ്മോട് പങ്കുവയ്ക്കുന്നതിന്റെ അടയാളമായിരുന്നു അദ്ദേഹമെന്നുമൊക്കെ പിന്നീടാണു മനസ്സിലായത്.



ഷൂട്ടിംഗ് സെറ്റുകളിൽ മിക്കപ്പോഴും ക്രിസ്മസ് ആഘോഷങ്ങൾ ഉണ്ടായിരുന്നു. അതൊരു നല്ല അനുഭവമായിരുന്നു. ആശംസകൾ നേർന്നും മധുരം നൽകിയും പരസ്പരം നല്ലതു മാത്രം വരട്ടെ എന്ന് ആഗ്രഹിക്കുന്ന ഒരു കാലം. ക്രൂരത പെരുകി വരുന്ന ഇക്കാലത്ത് അതൊക്കെ ഒരാശ്വാസവും സന്തോഷവുമാണ്. നിങ്ങൾക്ക് നല്ലതുമാത്രം വരട്ടെ എന്നാഗ്രഹിച്ചു കൊണ്ട് എല്ലാവർക്കും എന്റെ നന്മ നിറഞ്ഞ ക്രിസ്മസ് നിങ്ങളുടെ ആശംസകൾ!

**സുരഭി ലക്ഷ്മി**

# നക്ഷത്ര രാവുകൾക്ക് സ്തുതി





മുല്ലക്കര രത്നാകരൻ

സ്വാർത്ഥതയുടെ പരകോടിയിൽ ഭൗതിക സുഖങ്ങളുടെ സ്വയം തുരുത്തുകൾ സൃഷ്ടിച്ച് സമ്പത്തും അധികാരവും എന്തിനുമുള്ള അളവുപകരണങ്ങളാക്കി വിരാചിക്കുന്ന ദോഷൈക ദൃക്കുകളുടെ ഭക്തി പ്രകടന പരതയിൽ വീർപ്പുമുട്ടി നിൽക്കുന്ന നമ്മുടെ ആരാധനാലയങ്ങളെ കാണുമ്പോൾ. "നിന്റെ കണ്ണു നല്ലതെങ്കിൽ ശരീരം മുഴുവനും പ്രകാശം നിറഞ്ഞതായിരിക്കും. കേടുവന്നു നശിച്ചതാണെങ്കിൽ ശരീരം മുഴുവനും ഇരുട്ടു നിറഞ്ഞതയാരിക്കും!" എന്ന യേശു ക്രിസ്തുവിന്റെ ഉൽഘോഷണം നമ്മളിൽ പേർത്തും പേർത്തും ചോദ്യങ്ങളുയർത്തുന്ന വർത്തമാനകാലത്താണല്ലോ നാം ജീവിച്ചു പോകുന്നത് എന്ന കാര്യം ആരെയാണ് ആശങ്കാകുലരാക്കാത്തത്!."നിങ്ങൾ എന്നെ കർത്താവേ കർത്താവേ എന്ന് വിളിക്കുകയും ഞാൻ പറയുന്നത് ചെയ്യാതിരിക്കുകയും ചെയ്യുന്നത് എന്ത്?"എന്ന ചോദ്യം എത്രമേൽ പ്രസക്തമായിരിക്കുന്നു!.

തിരുപിറവിയുടെ മറ്റൊരാഘോഷവേളകളെ വരവേൽക്കുവാൻ തയ്യാറെടുക്കുന്ന ക്രിസ്ത്യാനിയും വൃശ്ചിക വ്രതശുദ്ധിയിൽ മല ചവിട്ടുന്ന ഹിന്ദുവും നബിദിനത്തിന്റെ പുണ്യ സ്മൃതിയിൽ പ്രാർത്ഥനാനിർഭരനാകുന്ന മുസൽമാനും സ്വന്തം വിശ്വാസങ്ങളിൽ ഉറച്ചുനിന്നു കൊണ്ടു തന്നെ സ്വയം ചോദിക്കേണ്ട ചില ചോദ്യങ്ങൾ ഇവിടെ ബാക്കി നിൽക്കുകയാണ്. ഒരു വശത്ത് അമ്പലങ്ങളിലും പള്ളികളിലും മോസ്ക്കുകളിലും പോകുന്നവരുടെയും തിരക്ക് കൂട്ടുന്നവരുടേയും എണ്ണം അനുദിനം വളരുമ്പോൾ തന്നെ അഗതിമന്ദിരങ്ങളും അനാഥാലയങ്ങളും വൃദ്ധസദനങ്ങളും പെരുകിക്കൊണ്ടുമിരിക്കുന്നതെന്തുകൊണ്ട്?

സാമൂഹ്യ സദാചാരങ്ങളുടെ അന്ത:സത്ത ഉദ്ഘോഷിച്ച 'മാതൃദേവോഭവ', 'പിതൃദേവോഭവ', 'ആചാര്യദേവോഭവ', 'അതിഥിദേവോഭവ' എന്ന തൈത്തരിയോപനിഷത് ദർശനം നമ്മുടെ മഹിത പാരമ്പര്യമായിരുന്നു. മാതാപിതാക്കളോടും ഗുരുവിനോടും അതിഥിയോടും ദൈവത്തെപ്പോലെ ഭക്തിപ്പെടണമെന്ന ഈ മഹാ ആശയത്തിന്റെ ഇപ്പോഴത്തെ ഗതിയെന്ത്? ദൈവത്തിന്റെ മുൻപിൽ കൈകൂപ്പുന്നവർ തന്നെ സ്വന്തം വൃദ്ധ മാതാപിതാക്കളെ കയ്യേറ്റം ചെയ്യുകയോ കഴുത്തിനു പിടിച്ചു പുറത്താക്കുകയോ ചെയ്യുന്ന എത്രയെത്ര ദാരുണ വാർത്തകളാണ് നാം നിത്യവും കേൾക്കുന്നത്! ആരാധനാലയങ്ങളുടെ പ്രൗഢിക്കു വേണ്ടി കണക്കറ്റു കാണിക്ക നൽകുന്നവർ ദാരിദ്ര്യം കൊണ്ടും രോഗങ്ങൾകൊണ്ടും പൊറുതിമുട്ടിക്കഴിയുന്നവന്റെ നേരെ കണ്ണുകളടയ്ക്കുന്നു!

"ഈ ജനം അധരങ്ങൾക്കൊണ്ട് എന്നെ ബഹുമാനിക്കുന്നു. എന്നാൽ ഇവരുടെ ഹൃദയമോ എന്നിൽ നിന്ന് എത്രയോ അകലെയാണ്. മനുഷ്യരുടെ നിയമങ്ങൾ, പ്രമാണങ്ങൾ എന്ന നിലയിൽ ഇവർ പഠിപ്പിക്കുന്നു.അതുകൊണ്ട് ഇവർ എന്നെ ആരാധിക്കുന്നത് നിഷ്ഫലമാകുന്നു"എന്ന യേശുവിന്റെ വചനത്തിന്റെ ഉത്തമ ദൃഷ്ടാന്തങ്ങൾ നമുക്ക് സാക്ഷ്യങ്ങളായിത്തീരുന്നു.

പണം നീതി നടപ്പാക്കുന്നിടത്ത് ദയയും കാരുണ്യവും പീഡിപ്പിക്കപ്പെടുകയും സത്യം കാഴ്ചക്കാരനായി തീരുകയും പണമുള്ളവന്റെ ചെറിയ കാര്യങ്ങൾ പോലും പലർക്കും വലിയ കാര്യങ്ങൾ ആകുന്നത് നമുക്ക് കാണാനാകും. തീരെ ചെറിയവന്റെ വലിയ കാര്യങ്ങൾ പോലും പരിഗണനാ പട്ടികയിൽ ഇടംപിടിക്കുവാൻ

വൈകിപ്പോകുന്നതിന്റെ കാര്യം ഇതാണ്. സമ്പന്നന്റെ ശബ്ദത്തിന് ചെവികൊടുക്കുവാൻ കാണിക്കുന്ന ഔത്സുക്യം നിരാലംബരുടെ രോദനങ്ങൾക്കു മുമ്പിൽ ഉറവ വറ്റിപ്പോകുന്നു. നിയമപാലകരും അധികാരികളും ഇതിൽ മത്സരിക്കുകയാണ് എന്ന് പറയുന്നതിൽ അതിശയോക്തിയില്ല.! എന്നാൽ കാരുണ്യവാന്റെ കണ്ണിൽ കണ്ണീർ വാർക്കുന്ന നിരാലംബനാണ് മുന്നിൽ.!

മഹാനായ കഥാകാരൻ ലാറാറിച്ചാഡ്സന്റെ 'അന്യരുടെ കാര്യങ്ങളിൽ ശ്രദ്ധിക്കുന്ന ഒരു ദൂതൻ' എന്ന ഒരു കഥയുണ്ട്. കഥാനായകനായ ദൈവദൂതൻ ഒരിക്കൽ ഒരു പട്ടണത്തിലൂടെ ധൃതിപ്പെട്ടു പാഞ്ഞു പോകുന്നു. പട്ടണവാസികളിൽ പലർക്കും സുപരിചിതനായ ഇദ്ദേഹത്തെ കാണാനിടയായ ഒരു രാജാവും ഒരു പ്രഭുവും ഒരു ബിഷപ്പും പാഞ്ഞുപോകുന്ന ദൂതനെ തടഞ്ഞു നിർത്തി, തങ്ങളുടെ ചില പ്രധാന കാര്യങ്ങളിൽ ഒരാലോചനയ്ക്കായി അഭ്യർത്ഥിക്കുന്നു. താൻ അതിപ്രധാനമായ ഒരു കാര്യത്തിൽ ഏർപ്പെട്ടിരിക്കുന്ന തിനാൽ ഇപ്പോൾ സമയമില്ലെന്നും നിങ്ങൾ കാത്തു നിൽക്കണം എന്നും പറഞ്ഞ് അതിവേഗത്തിൽത്തന്നെ ദൂതൻ സ്ഥലം വിട്ടു. ഇത്രയും പ്രാധാന്യമുള്ള കാര്യം എന്തെന്നറിയാനുള്ള വ്യഗ്രതയിൽ അവരും ദൂതന്റെ പിന്നാലെ പോയി. ദൂതൻ ചെയ്തതാകട്ടെ, അമ്മയിൽ നിന്നും അന്യപ്പെട്ടു പോയതിനാൽ വേദനിച്ചു കരയുന്ന ഒരു കുട്ടിയെ കണ്ട് അവനെ സാന്ത്വനിപ്പിക്കുകയും അവന്റെ അമ്മയുടെ പക്കൽ ഏൽപ്പിക്കുകയുമായിരുന്നു ചെയ്തത്.! ദൂതന് പിന്നാലെ പാഞ്ഞെത്തിയവർ ഈ കാഴ്ച കണ്ട് മിഴിച്ചു നിന്നപ്പോൾ ദൂതൻ അവരോടായി പറഞ്ഞത് ഇനി എനിക്ക് ചെറിയ കാര്യങ്ങളിൽ ശ്രദ്ധിക്കാൻ സമയമുണ്ട് എന്നായിരുന്നു.

സമകാലിക ലോകം നേരിടുന്ന വലിയ പ്രതിസന്ധി കളിൽ ഒന്ന് ധനസമ്പാദനത്തിനുവേണ്ടി മനുഷ്യൻ നടത്തുന്ന പരാക്രമണങ്ങളാണ്. ആരെ തുലച്ചിട്ടായാലും മൂല്യങ്ങൾ എല്ലാം ബലികഴിച്ചിട്ടാണെങ്കിലും ധനം സ്വരുക്കൂട്ടുക എന്നതാണ് പലരുടേയും മുഖ്യ അജണ്ട. സ്വന്തമായി കുന്നുകൂട്ടുന്നതിനുമപ്പുറം അന്യന് നിഷേധി ക്കുന്നതിലും വലിയ ആനന്ദമാണ് ഇക്കൂട്ടർക്ക്. അഴിമതിയും കൈക്കൂലിയും അധികാര ദുർവിനിയോ ഗവും തുടങ്ങി നിയമലംഘനങ്ങൾവരെ വഴിവിട്ട ധന സമ്പാദനത്തിന്റെ പിന്നാമ്പുറങ്ങളിലുണ്ട്. 'നാണം കെട്ടും പണമുണ്ടായാൽ നാണക്കേടാപണം മാറ്റും' എന്നൊരു ചൊല്ലുതന്നെ നിലവിലുണ്ടല്ലോ! ലിയോടോൾസ്റ്റോ



യിയുടെ 'രാജാവും ഭിക്ഷാടകനും' എന്ന കഥയിലെ ഭൂമിക്കു മേലുള്ള അത്യാർത്ഥിക്കാരനായ ഭിക്ഷക്കാര നെപോലെ ഒടുവിൽ ആറടി മണ്ണ് തന്റെ ശവക്കുഴിക്ക് മാത്രമായി സ്വന്തമാക്കാൻ കഴിയുന്ന എത്രയോപേർ മാന്യരായി നടിച്ചു ജീവിക്കുന്നു. ലോകം വെട്ടിപ്പിടി ക്കാനിറങ്ങിയ അലക്സാണ്ടർ ചക്രവർത്തി തന്റെ മരണമടുത്ത സമയത്ത് സഹ പ്രവർത്തകരോട് പറഞ്ഞത് തന്നെ ശവമഞ്ചത്തിൽ കിടത്തി കൊണ്ടു പോകുമ്പോൾ കൈകൾ വെളിയിലേക്ക് തുറന്ന് വച്ചേക്കണം എന്നായിരുന്നു. രാജ്യങ്ങളും സമ്പത്തും വെട്ടിപ്പിടിച്ചുകൊണ്ട് ജൈത്രയാത്ര നടത്തിയ താൻ മരിക്കുമ്പോൾ ഒന്നും കൊണ്ടുപോകാനാവുന്നില്ല എന്ന സന്ദേശം നൽകുവാനുള്ള ജ്ഞാനം മഹാനായ അരിസ്റ്റോട്ടിലിന്റെ ശിഷ്യൻ കൂടിയായ അലക്സാണ്ടർ ക്കുണ്ടായിരുന്നു. ചരിത്രം നമ്മെ പഠിപ്പിച്ചു തന്ന പാഠങ്ങളൊക്കെ നാം മറന്നു.

ലോകത്തെ ഭീതിയിലാഴ്ത്തിയ ക്രൂരനായ ഭരണാ ധികാരി അഡോൾഫ് ഹിറ്റ്ലറിന്റെ കഥയും മറ്റൊന്നല്ല. ചരിത്രം കണ്ട ഈ ഫാസിസ്റ്റ്, പരാജയങ്ങളിൽ തകർന്ന് ആത്മാഹൂതി ചെയ്തപ്പോൾ ജോൺ കീറ്റ്സ് എന്ന മഹാനായ കവി എഴുതിയത് 'Here lies a man whose name is written in thewater' എന്നായിരുന്നുവെന്നതും ഓർമ്മിക്കേ ണ്ടതാണ്.

വർത്തമാനകാല സമൂഹം ഒന്നിച്ചെതിർക്കേണ്ട ഒരു തിന്മയായി വളർന്നിരിക്കുന്നു മനുഷ്യനിൽ പെരുകുന്ന ആർഭാട ചിന്തകൾ. ലക്ഷക്കണക്കിനു മനുഷ്യർ അടച്ചുറപ്പില്ലാത്ത വീടുകളിൽ വളരെ പരിമിത സൗകര്യങ്ങളോടെ കഴിഞ്ഞു കൂടുന്ന ഒരു നാട്ടിൽ ആർഭാട സൗധങ്ങൾ നിർമ്മിക്കുന്നതിൽ കുറ്റബോ ധമില്ലായെന്നു മാത്രമല്ല രണ്ടും മൂന്നും അത്തരം വീടുകളും വില്ലകളും ഫ്ളാറ്റുകളും സ്വന്തമാക്കുന്നത് അഭിമാനമായി പലരും കരുതുന്നു. സ്വന്തമായി ഒരു ടൂവീലർ പോയിട്ട് ഒരു സൈക്കിൾ പോലും ഇല്ലാത്ത ലക്ഷക്കണക്കിനു മനുഷ്യർ ഉള്ളപ്പോൾ വിലകൂടിയ ഇനം കാറുകൾ രണ്ടും മൂന്നും അഭിമാനാടയാളമായി നോക്കിക്കാണുന്നവരുടേയും എണ്ണം അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഒരുനേരത്തെ ഭക്ഷണം കൃത്യമായി കഴിക്കാൻ ബുദ്ധിമുട്ടുന്ന ദശലക്ഷങ്ങൾ ഉള്ള കാലത്ത് വിവാഹ സത്ക്കാരങ്ങൾക്കും മറ്റു പാർട്ടി കൾക്കുമായി കലോറി സമ്പുഷ്ടമായ മുന്തിയയിനം ഭക്ഷണ സാധനങ്ങൾ വേസ്റ്റ് ബക്കറ്റുകളിൽ വലിച്ചെറി യുന്നത് ശ്രദ്ധിക്കപ്പെടുന്നതുപോലുമില്ല. ഇതെല്ലാം എതിർക്കപ്പെടേണ്ടതും. ഉപേക്ഷിക്കേണ്ടതുമായ സമീപ നമാണ്.

അതിനാൽ വിണ്ണിലെ നക്ഷത്രങ്ങൾ മണ്ണിലെ മനുഷ്യരുടെ മനസ്സുകളിലേക്ക് പ്രകാശം ചൊരിയുന്ന ഈ ഡിസംബർ രാവുകളിൽ സ്വയം സംസ്ക്കരണ ത്തിന്റേയും പശ്ചാത്താപത്തിന്റേയും ഒരു നുറുങ്ങു വെട്ടം ഉള്ളിലെ അൾത്താരയിൽ ഒരു മെഴുകുതിരിയായി ഉരുകിത്തീർന്നെങ്കിൽ എന്നാശിക്കുകയാണ്, ക്രിസ്തുമസ് ആശംസകൾക്കൊപ്പം...



# നിവിൻ പോളിയുടെ ക്രിസ്മസ്



ക്രിസ്തുമസ് കുട്ടിക്കാലത്തെ ഏറ്റവും നിറമുള്ള ഓർമ്മകളിലൊന്നാണ്. ചെറുപ്പത്തിൽത്തന്നെ മനസ്സിലിടം പിടിച്ച ആ നല്ല ഓർമ്മകൾ എത്ര കാലം കഴിഞ്ഞാലും മറക്കാൻ കഴിയുമെന്നു തോന്നുന്നില്ല. ക്രിസ്മസ് നക്ഷത്രങ്ങൾ, പുൽക്കൂടുകൾ, പള്ളിയിലെ പാതിരാക്കുർബാന, കരോളുകൾ, ക്രിസ്മസ് വിരുന്നുകൾ... അങ്ങനെ ക്രിസ്മസ് മനസ്സിലെ ഒരു പച്ചപിടിച്ച നന്മയാണ്.

സിനിമാ രംഗത്തേക്കു കടന്നു വന്നപ്പോൾ തിരക്കുകൾ കാരണം പല ക്രിസ്തുമസിനും വീട്ടിലെത്താൻ കഴിഞ്ഞിട്ടില്ല. ലൊക്കേഷനുകളിലാണ് കഴിഞ്ഞ ക്രിസ്മസുകൾ പലതും ആഘോഷിച്ചിട്ടുള്ളത്. സിനിമാ പ്രവർത്തകരുമൊത്തുള്ള ആഘോഷങ്ങളും ഒരു വേറിട്ട അനുഭവമാണ്.

ക്രിസ്തുമസിൽ എന്നെ എറ്റവും കൂടുതൽ ആകർഷിച്ചിട്ടുള്ളത് ഒരു ചെറിയ കാലിക്കൂട്ടിൽ വന്നു പിറക്കാൻ തന്നെത്തന്നെ താഴ്ത്തിയ ഉണ്ണിയേശുവാണ്. തന്റെ സാമീപ്യം ആവശ്യമുള്ളവരുടെ അടുത്തേക്ക് ഓടിയെത്താൻ മനസ്സുകാട്ടിയ യേശു ഇന്നത്തെ തിരക്കിട്ട ലോകത്തിൽ എന്തൊരു മാതൃകയാണ്. അടുത്തിടെ മനോരമ പത്രത്തിൽ കുട്ടികൾക്ക് ഒരു പോസിറ്റീവ് ടാസ്ക് നിർദ്ദേശിക്കേണ്ടി വന്നപ്പോൾ ഞാൻ അവരോടു പറഞ്ഞത് വീടിനു ചുറ്റുപാടുമുള്ള രോഗികളെ സന്ദർശിക്കാനും ആവശ്യമുള്ള സഹായങ്ങൾ ചെയ്യാനുമാണ്. ഞണ്ടുകളുടെ നാട്ടിൽ ഒരിടവേള എന്ന സിനിമ ചെയ്തപ്പോൾ ഈ യാഥാർത്ഥ്യം ഞാൻ ആഴത്തിൽ അനുഭവിക്കുകയായിരുന്നു. നമ്മുടെ സാമീപ്യം വഴി മറ്റൊരാളുടെ ജീവിതത്തിൽ ഒരിറ്റു വെളിച്ചം കൊടുക്കാൻ കഴിഞ്ഞാൽ അതാണു ക്രിസ്മസ്.

എല്ലാവർക്കും നന്മ നിറഞ്ഞ ക്രിസ്മസ് ആശംസകൾ!





# പൈതലാം യേശുവേ...

കെ. എസ്. ചിത്ര

മലയാളികൾക്ക് എല്ലാ ആഘോഷങ്ങളുമായി ബന്ധപ്പെട്ടും മനസ്സിൽ പതിഞ്ഞു കിടക്കുന്ന ചില ഈണങ്ങളുണ്ട്. അതു മതപരമോ സാമൂഹികമോ രാഷ്ട്രീയമോ എന്തുമായിക്കൊള്ളട്ടെ, ചില പാട്ടുകൾ നമ്മെ വളരെപ്പെട്ടെന്ന് ചില ഓർമ്മകളിലേക്ക് ഉണർത്തും. ചില വേദനകൾ മറക്കാൻ അതു നമ്മെ സഹായിക്കും. ചിലപ്പോൾ നമ്മെ വല്ലാതെ ആവേശം കൊള്ളിക്കും. ചിലപ്പോൾ കരയിക്കും. മനസ്സിനെ ശുദ്ധീകരിക്കാൻ അതു നല്ലതാണ്.

'പൈതലാം യേശുവേ' എന്ന പാട്ട് എന്നെ സംബന്ധിച്ച് അത്തരത്തിലുള്ള ഒന്നാണ്. എന്നെ ക്രിസ്മസ് കാലത്തേക്ക് കൂട്ടിക്കൊണ്ടു പോകുന്നത് ഈ ഗാനമാണ്. അതിമനോഹരവും ഹൃദയസ്പർശിയുമായ ഒരു ഗാനമാണത്. ഭക്തിയുടെ രാഗവും താരാട്ടിന്റെ ഈണവും മനസ്സിൽ നിറഞ്ഞു കവിയുന്ന സ്നേഹത്തിന്റെ ഒരു താളവുമൊക്കെ ആ പാട്ടിലുണ്ട്. എപ്പോൾ പാടിയാലും ഉണ്ണിയേശുവിനെക്കുറിച്ച് ഞാനോർക്കും. ഉണ്ണിയേശുവിനെ കൈകളിലെടുക്കുന്ന ഒരനുഭവമാണ് ആ പാട്ടു പാടുമ്പോൾ. ഹൃദയത്തെ ആർദ്രമാക്കുന്ന ഒരോർമ്മയാണത്. ഹൃദയത്തെ തരളിതമാക്കുന്ന ഒരു പ്രത്യേക മാനസികാവസ്ഥയിലേക്ക് അതെന്നെ കൂട്ടിക്കൊണ്ടുപോകും. അതുകൊണ്ടു തന്നെ മിക്കയിടങ്ങളിലും ആ പാട്ടു പാടാൻ എനിക്കിഷ്ടമാണ്. നാട്ടിലും വിദേശത്തുമൊക്കെയുള്ള അനവധി വേദികളിൽ ആ ഗാനത്തോടുകൂടിയാണ് ഞാൻ പരിപാടികൾ ആരംഭിച്ചിട്ടുള്ളത്. ക്രിസ്മസിനേയും ഉണ്ണിയേശുവിനേയും ഓർമ്മിക്കാൻ എനിക്ക് അതിനേക്കാൾ മനോഹരമായ ഒരു പാട്ടില്ല. നിങ്ങൾക്കും അങ്ങനെയാണെന്ന് ഞാൻ കരുതുന്നു.

ആ ഗാനം മനസ്സിൽ നിറയ്ക്കുന്ന ഒരാനന്ദമുണ്ട്. ആ ആനന്ദമാണ് നമുക്കുള്ള ക്രിസ്മസ് സമ്മാനമെന്ന് ഞാൻ കരുതുന്നു. ഉണ്ണിയേശു തന്റെ ജനനം കൊണ്ട് എല്ലാവരേയും സന്തോഷിപ്പിച്ചതുപോലെ നമ്മുടെ ജീവിതം കൊണ്ട് മറ്റുള്ളവരിലും സന്തോഷം നിറയ്ക്കാൻ നമുക്കു ശ്രമിക്കാം. ദൈവം നമുക്ക് കഴിവുകൾ തന്നിരിക്കുന്നത് വേദനിച്ചിരിക്കുന്നവരെ സാന്ത്വനിപ്പിക്കാനും സന്തോഷിപ്പിക്കുവാനുമാണ്. ക്രിസ്മസ് എല്ലാവർക്കും സന്തോഷത്തിന്റെ കാലമാകട്ടെ! പ്രിയപ്പെട്ട എല്ലാ മലയാളികൾക്കും ക്രിസ്മസ് പുതുവത്സരാശംസകൾ.!

# ഹൃദയം നിറയെ ക്രിസ്തുമസ് ഓർമ്മകൾ





**മിയ**

ക്രിസ്തുമസ് ഓർമ്മകൾ പങ്കുവയ്ക്കുവാൻ പറഞ്ഞപ്പോൾ എനിക്കു മനസിലായി ഹൃദയം നിറയെ ക്രിസ്തുമസ് ഓർമ്മകളാണെന്ന്. പാലായിലെ ഒരു കത്തോലിക്കാ കുടുംബത്തിൽ ജനിച്ചു വളർന്ന എനിക്ക് മീനച്ചിലാറിന്റെ കരകളിൽ മൊട്ടിട്ടു പൂക്കുന്ന ക്രൈസ്തവ വിശ്വാസത്തിന്റെ വസന്തത്തിലാണ് എന്റെ ക്രിസ്തുമസ് അനുഭവങ്ങൾ മൊട്ടിടുന്നത്. ക്രിസ്തുമസ് എന്നും ആഹ്ലാദത്തിന്റെ അനുഭവമാണ് നൽകിയിട്ടുള്ളത്. യേശു ലോകത്തിന്റെ രക്ഷകനായി പുൽക്കൂട്ടിൽ പിറന്നത്, മാലാഖമാർ അന്നു പാടിയതുപോലെ സർവ്വലോകത്തിനുമുള്ള സന്തോഷത്തിന്റ വാർത്തയാണ്. പുൽക്കൂടും, ക്രിസ്തുമസ് ട്രീയും കൂട്ടുകാരോടും വീട്ടുകാരോടുമൊപ്പം ചേർന്ന് ഒരുക്കുന്നതും, കരോൾ സംഘത്തെ കാത്തിരിക്കുന്നതുമെല്ലാം മനസിൽ നിറയുന്ന ഓർമ്മകളാണ്. സ്കൂളിലും കോളേജിലുമെല്ലാം നടക്കുന്ന ക്രിസ്തുമസ് ആഘോഷങ്ങളാണ് മറ്റൊന്ന്. ഈ ഓർമ്മകളുടെയെല്ലാം മകുടമാണ് ദൈവാലയത്തിൽ നടക്കുന്ന ആഘോഷങ്ങൾ പാതിരാ കുർബാനയിലും പ്രാർത്ഥനകളിലും ഭക്തിയോടെ പങ്കെടുത്ത നിമിഷങ്ങൾ മനസിൽ നിറഞ്ഞു നിൽക്കുന്നു.

വീട്ടിൽത്തന്നെയാണ് ഞാൻ ക്രിസ്തുമസ് കൂടുതലും ആഘോഷിച്ചിട്ടുള്ളത്. നോമ്പുനോക്കി ക്രിസ്തുമസ് ആഘോഷിക്കുന്നതാണ് രീതി. കുഞ്ഞു ക്ലാസുകളിൽ മിഠായി നോമ്പുനോക്കുമായിരുന്നു. വലുതായപ്പോൾ ഇറച്ചിയും മീനും മുട്ടയും കഴിക്കില്ല. ഈ വർഷത്തെ ക്രിസ്തുമസിന് ഒരു പ്രത്യേകതയുണ്ട്. ഒരു ഗായിക എന്ന എന്റെ ഗാനം റെക്കോർഡ് ചെയ്തു. ജോർജ് എന്നയാൾ സംവിധാനം ചെയ്ത ഒരു കരോൾഗാനം. അതിന്റെ ആവേശവും ഉണ്ട്.

ആഘോഷങ്ങൾക്കപ്പുറത്ത് ക്രിസ്തുമസ് ഒരു വലിയ സന്ദേശമാണ് നൽകുന്നത്. സ്വർഗ്ഗം മനുഷ്യന്റെ മേൽ കാരുണ്യത്തിന്റെ കവാടം തുറക്കുന്ന സന്ദർഭമാണത്. മനുഷ്യന്റെ പാപങ്ങൾക്ക് പരിഹാരമായി ദൈവം മനുഷ്യനായി അവതരിക്കുവാൻ തീരുമാനിക്കുമ്പോൾ വെളിപ്പെടുന്നത് ദൈവത്തിന് മനുഷ്യനോടുള്ള അനന്തമായ കരുണയാണ്.

ഈ ആത്മീയവശം നഷ്ടപ്പെടാതെ വേണം ക്രിസ്തുമസ് ആഘോഷിക്കുവാൻ. എല്ലാവർക്കും ക്രിസ്തുമസ് ആശംസകൾ നേരുന്നു.





ബോബി ഏബ്രഹാം

# മാധ്യമ നിയന്ത്രണം പിൻവാതിലിലൂടെ

നമ്മൾ ജീവിക്കുന്നത് ഒരു ജനാധിപത്യ രാജ്യത്താണ്. ലോകത്ത് രാജഭരണം, ഏകാധിപത്യ ഭരണം, ഭാഗിക ജനാധിപത്യം, കമ്മ്യൂണിസ്റ്റ് സർവാധിപത്യം അങ്ങനെ വിവിധതരം ഭരണക്രമങ്ങളുണ്ട്. എന്നാൽ ഇതിൽ ഏറ്റവും മനോഹരമായ ഭരണക്രമം ഏതെന്നു ചോദിച്ചാൽ ഉത്തരം ഒന്നേയുള്ളൂ. ജനാധിപത്യം. ജനങ്ങൾക്കു വേണ്ടി ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്ന ഭരണാധികാരികൾ, ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്ന പരമോന്നത ജനാധിപത്യ സഭ, ജനങ്ങൾക്ക് സ്വതന്ത്രമായി അഭിപ്രായം പ്രകടിപ്പിക്കാനുള്ള അവകാശം. ഇങ്ങനെ ജനാധിപത്യത്തിന്റെ ഗുണങ്ങൾ ഒട്ടേറെയാണ്. അതുകൊണ്ടു തന്നെ ലോകത്തെ ഏറ്റവും മനോഹരമായ ഭരണക്രമം ജനാധിപത്യം ആണ് എന്ന് ആവർത്തിച്ചു പറയേണ്ടിവരും.

ജനാധിപത്യത്തിലെ ഏറ്റവും സുന്ദരമായ മറ്റൊരു വശം വിമർശിക്കാനുള്ള സ്വാതന്ത്ര്യമാണ്. ലജിസ്ലേച്ചർ, എക്സിക്യൂട്ടിവ്, ജുഡീഷ്യറി എന്നിവ ജനാധിപത്യത്തിന്റെ മൂന്നുതൂണുകളാണ്. എന്നാൽ ഔദ്യോഗിക സംവിധാനത്തിന്റെ ഭാഗമല്ലാതെ നാലാം തൂണായി ജനാധിപത്യത്തെ താങ്ങിനിർത്തുന്ന മാധ്യമങ്ങൾ ആ കടമ ഭംഗിയായി നിർവഹിക്കുന്നു. ഭരണാധികാരികളെ മാത്രമല്ല, ജുഡീഷ്യറിയിലെ പാളിച്ചകളെപ്പോലും വിമർശിക്കാൻ മാധ്യമങ്ങൾക്കു കഴിയുന്നു. അതായത് ഭരണത്തിലെ വീഴ്ചകളും അഴിമതികളും കണ്ടെത്തി ഒരു തിരുത്തൽ ശക്തിയായി നിൽക്കാൻ മാധ്യമങ്ങൾക്കു കഴിയുന്നു. അത് അച്ചടി മാധ്യമം ആയാലും ദൃശ്യ മാധ്യമം ആയാലും ആ കടമ ഭംഗിയായി നിർവഹിക്കുമ്പോൾ മാത്രമേ ജനാധിപത്യ സംവിധാനം പൂർണമാവുകയുള്ളൂ. അതുകൊണ്ടുതന്നെയാണ് മാധ്യമ സ്വാതന്ത്ര്യം ഏറ്റവും ആവശ്യമുള്ളതായി മാറുന്നത്. മാധ്യമങ്ങൾക്കു സ്വാതന്ത്ര്യം ഉള്ളിടത്തോളം കാലം മാത്രമേ ജനാധിപത്യവും നിലനിൽക്കുകയുള്ളൂ. മാധ്യമങ്ങൾ ഇല്ലാതായാൽ സാധാരണ ജനങ്ങൾക്ക് അവരുടെ അഭിപ്രായം പ്രകടിപ്പിക്കാനുള്ള വേദി ഇല്ലാതാവുകയും ആത്യന്തികമായി രാജ്യം ഏകാധിപത്യത്തിന്റെ നാളുകളിലേക്ക് നയിക്കപ്പെടുകയും ചെയ്യും. ജനാധിപത്യത്തിന്റെ മൂടുപടമണിഞ്ഞ ഏകാധിപത്യ സംവിധാനമോ പട്ടാള ഭരണമോ എന്തും ആകാം ആ പുതിയ സംവിധാനം. അതിനെ ചെറുത്തുനിൽക്കാൻ കഴിവുള്ളത് ജാഗ്രതയുള്ള ഒരു മാധ്യമസംവിധാനത്തിനു മാത്രമാണ്. എന്തൊക്കെ കുഴപ്പങ്ങളുണ്ടെങ്കിലും ഏറിയും കുറഞ്ഞും ആ മാധ്യമ സ്വാതന്ത്ര്യം നിലനിർത്താൻ നമുക്കു കഴിഞ്ഞിരുന്നു. അടിയന്തരാവസ്ഥയുടെ ആ ചുരുങ്ങിയ നാളുകളിൽ മാത്രമാണ് ആ സ്വാതന്ത്ര്യത്തിന് ഭംഗം വന്നത്. അന്ന് സർക്കാരിനെതിരായുള്ള വാർത്തകൾ തമസ്കരിക്കപ്പെട്ടു, ജനകീയ പ്രതിഷേധങ്ങൾ അടിച്ചൊതുക്കപ്പെട്ടു. എന്നാൽ അതിനു മുമ്പോ അതിനു ശേഷമോ നിയമനിർമാണത്തിലൂടെ അതിനെ തടയിടാനുള്ള ശ്രമം നടന്നിരുന്നില്ല. എന്നാൽ അതിനും മാറ്റം വന്നുതുടങ്ങുകയാണ്. എന്നാൽ പരസ്പര ബഹുമാനത്തിലധിഷ്ടിതമായ പഴയ ജനാധിപത്യക്രമത്തിനു മാറ്റം വന്നു തുടങ്ങുകയാണ്. എതിർക്കുന്നവനെ നിശബ്ദനാക്കാനുള്ള ശ്രമമാണ് എങ്ങും നടക്കുന്നത്. വിമർശനം ഭരണാധികാരികൾക്ക് സഹിക്കാനാവാത്തതായി മാറുന്നു. വിമർശിക്കുന്നവരെ സാമം, ദാനം, ഭേദം, ദണ്ഡം തുടങ്ങി ഏതു മാർഗത്തിലൂടെയും നിശബ്ദരാക്കാനുള്ള ശ്രമം നടക്കുന്നു. നിയമനിർമാണത്തിലൂടെയല്ല, ഭീഷണിയിലൂടെ നിശബ്ദരാക്കാനാണ് ശ്രമം. കഴിഞ്ഞ ദിവസം ചെന്നൈയിലെത്തി ദിനതന്തി പത്രത്തിന്റെ ജൂബിലി ആഘോഷച്ചടങ്ങിൽ പങ്കെടുത്ത പ്രധാനമന്ത്രി നരേന്ദ്ര മോദി പറഞ്ഞത്

ഇങ്ങനെയാണ്. തെറ്റ് എഴുതാനുള്ള സ്വാതന്ത്ര്യമല്ല മാധ്യമപ്രവർത്തനം. രാജ്യത്തെ കോടതികൾക്കും തിരഞ്ഞെടുക്കപ്പെട്ട സർക്കാരുകൾക്കും ഉള്ളത്ര ഉത്തരവാദിത്തം മാധ്യമങ്ങൾക്കുമുണ്ട്. ജനതാൽപര്യം മുൻനിർത്തിയാവണം മാധ്യമങ്ങളുടെ പ്രവർത്തനം.സത്യത്തിൽ വളരെ നിരുപദ്രവകരമെന്നു തോന്നാവുന്ന പ്രസ്താവന. എന്നാൽ അതിനകത്ത് ചില അപകടങ്ങൾ ഒളിച്ചിരിക്കുന്നു. തെറ്റ് എന്തെന്ന് ആര് നിശ്ചയിക്കുന്നു? സത്യം എന്തെന്ന് ആര് നിശ്ചയിക്കുന്നു? അത് ഏതോ ഒരാൾ അല്ലെങ്കിൽ ഒരു സംവിധാനം നിശ്ചയിക്കും. അവരുടെ ക്ലിയറൻസ് കിട്ടാത്തതെല്ലാം തെറ്റ് ആയി ചിത്രീകരിക്കപ്പെടാം. രാജ്യദ്രോഹമായി ചിത്രീകരിക്കപ്പെടാം. നിങ്ങൾ അറസ്റ്റ് ചെയ്യപ്പെടാം. നിങ്ങളുടെ മാധ്യമ സ്ഥാപനത്തിന്റെ ലൈസൻസ് തന്നെ റദ്ദ് ചെയ്യപ്പെടാം. ആ മുന്നറിയിപ്പ് ഈ രാജ്യത്തെ പ്രധാനമന്ത്രി തന്നെ നൽകുന്നു.

ജനതാൽപര്യം മുൻനിർത്തിയാവണം മാധ്യമങ്ങളുടെ പ്രവർത്തനം എന്നതാണ് മറ്റൊരു ഉപദേശം. എന്താണ് ഈ ജനതാൽപര്യം?. അത് ഞങ്ങൾ നിശ്ചയിക്കും. ഞങ്ങൾ എന്നു പറയുമ്പോൾ അതാത് കാലത്ത് ഭരണത്തിലുള്ളവർ, അല്ലെങ്കിൽ ആ ഭരണ സംവിധാനത്തെ നിയന്ത്രിക്കുന്നവർ ആണ് ജനതാൽപര്യത്തിന്റെ അളവുകോൽ നിശ്ചയിക്കുക. അതുകൂടിയാണ് പ്രധാനമന്ത്രി പറഞ്ഞുവയ്ക്കുന്നത്. അതിനു തൊട്ടുപിന്നാലെ നടന്ന മറ്റൊരു സംഭവമാണ് തമിഴ്നാട്ടിലെ ഫ്രീലാൻസ് കാർട്ടൂണിസ്റ്റ് ആയ ബാലകൃഷ്ണന്റെ അറസ്റ്റ്. തമിഴ്നാട്ടിൽ ബ്ലേഡ് പലിശക്കാരുടെ ഭീഷണി സഹിക്കാനാവാതെ ഒരു കുടുംബം ഒന്നടങ്കം ആത്മഹത്യ ചെയ്ത സംഭവത്തെ അധികരിച്ച് വരച്ച കാർട്ടൂൺ ആയിരുന്നു അത്. മുഖ്യമന്ത്രി ഉൾപ്പെടെയുള്ളവർ നോട്ടുകെട്ടു കൊണ്ട് നാണം മറച്ചു നിൽക്കുന്ന ആ കാർട്ടൂൺ തമിഴകത്തെ പിടിച്ചുകുലുക്കി. അതുകൊണ്ടു തന്നെയാണ് ആ കാർട്ടൂണിസ്റ്റിനെ അറസ്റ്റ് ചെയ്തത്. ഇന്ത്യയിലെ ഏറ്റവും വിവാദമായ കാർട്ടൂൺ വരച്ചത് അടിയന്തരാവസ്ഥക്കാലത്താണ്. ഒരു ബാത്ത് ടബ്ബിൽ കിടന്ന് രാഷ്ട്രപതി ഫക്രുദീൻ അലി അഹമ്മദ് പ്രധാനമന്ത്രി ഇന്ദിരാ ഗാന്ധിയുടെ ദൂതൻ കൊണ്ടുവന്ന ഫയൽ ഒപ്പിട്ടുകൊടുക്കുന്നു. ഇനി എന്തെങ്കിലും ഉണ്ടെങ്കിൽ കൊടുത്തു വിട്ടാൽ മതി, ഒപ്പിട്ടുവച്ചേക്കാം എന്ന ക്യാപ്ഷനോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ട ആ കാർട്ടൂണിന്റെ പേരിൽ പക്ഷേ കാർട്ടൂണിസ്റ്റിനെ അറസ്റ്റ് ചെയ്യുകയൊന്നുമുണ്ടായില്ല. എന്നാൽ തമിഴ്നാട്ടിൽ അതും സംഭവിച്ചു. ഈ ഭരണാധികാരികൾ നഗ്നരാണ്, അവർ പണം കൊണ്ടു അവരുടെ നഗ്നത മൂടി വച്ചിരിക്കുന്നു എന്നർഥമുള്ള ആ കാർട്ടൂൺ ജനതാൽപര്യത്തിനു വിരുദ്ധമാണെന്ന് ആരൊക്കെയോ നിശ്ചയിച്ചു. ബാല അറസ്റ്റിലുമായി. അതായത് ജനതാൽപര്യം എന്തെന്ന് ആരോ നിശ്ചയിച്ചു.

ഇനി അടുത്ത കാലത്ത് രാജസ്ഥാനിൽ കൊണ്ടുവന്ന കരിനിയമം കൂടി നോക്കാം. ബിജെപിയുടെ വസുന്ധര രാജെ സിന്ധ്യ മുഖ്യമന്ത്രിയായിരിക്കുന്ന രാജസ്ഥാനിൽ കൊണ്ടുവന്ന നിയമം. അഴിമതി അന്വേഷണവും അതുമായി ബന്ധപ്പെട്ട മാധ്യമ വാർത്തകളും വിലക്കുന്ന കരിനിയമം ആണ് രാജസ്ഥാൻ നിയമസഭയിൽ അവതരിപ്പിച്ച് പാസാക്കിയത്. ഈ നിയമമനുസരിച്ച് ഉദ്യോഗസ്ഥർ ഉൾപ്പെടെയുള്ള പൊതുജന സേവകർക്കും ജഡ്ജിമാർക്കും എതിരെ ഒരു അഴിമതി ആരോപണം ഉണ്ടായാൽ അത് അന്വേഷിക്കണമോ എന്ന് സർക്കാർ തീരുമാനിക്കും. മാത്രമല്ല, ആരോപണം പ്രസിദ്ധീകരിക്കാനും പാടില്ല. പ്രസിദ്ധീകരിച്ചാൽ ജയിലിലടയ്ക്കും. ഇതാണ് നിയമത്തിന്റെ കാതൽ. ആരാണ് അന്വേഷണത്തിന് അനുമതി നൽകേണ്ടത്. പ്രതിക്കൂട്ടിൽ നിൽക്കേണ്ടവർ തന്നെ. ഇതനുസരിച്ച് ഒരു കൈക്കൂലി കേസ് പോലും റജിസ്റ്റർ ചെയ്യാനോ റിപ്പോർട്ട് ചെയ്യാനോ നിങ്ങൾക്ക് കഴിയില്ല.

ഈ നിയമം കേരളത്തിൽ വന്നാലുള്ള അവസ്ഥ എന്താവും. ഈ സർക്കാരിന്റെ കാലത്ത് മൂന്നു മന്ത്രിമാരാണ് രാജിവയ്ക്കേണ്ടിവന്നത്. ഒരാൾ ബന്ധുനിയമനത്തിലൂടെ അഴിമതി നടത്തി എന്നായിരുന്നു ആരോപണം. രണ്ടാമൻ ഒരു സ്ത്രീയോട് ഫോണിലൂടെ അശ്ലീല ഭാഷണം നടത്തി എന്നും മൂന്നാമൻ ഭൂമി കയ്യേറി എന്നും ആയിരുന്നു ആരോപണം. എന്നാൽ രാജസ്ഥാൻ നിയമത്തിന്റെ ചുവടുപിടിച്ച് രാജ്യമെങ്ങും ഇത്തരമൊരു നിയമം പ്രാബല്യത്തിലായിരുന്നെങ്കിൽ മാധ്യമങ്ങൾക്ക് ഈ ആരോപണം പ്രസിദ്ധീകരിക്കാനേ കഴിയുമായിരുന്നില്ല. ഈ നിയമത്തെ കേന്ദ്രവും അനുകൂലിച്ചിരിക്കുകയാണ്. നേരത്തേ പ്രധാനമന്ത്രി പറഞ്ഞ ഉത്തരവാദിത്തമുള്ള മാധ്യമപ്രവർത്തനം ഇതിനോട് കൂട്ടിവായിക്കുക. നിങ്ങൾ എന്തൊക്കെ റിപ്പോർട്ട് ചെയ്യണമെന്ന് ഞങ്ങൾ നിശ്ചയിക്കുമെന്ന് അധികാരികൾ പറയാതെ പറയുകയാണ്. ഇതിനു വരുദ്ധമായി പ്രവർത്തിക്കുന്നവർക്കെന്തു സംഭവിക്കുമെന്നറിയണമെങ്കിൽ ബിജെപി ഭരണത്തിന് അസുഖകരമായ വാർത്തകൾ കൊടുത്ത എൻഡിടിവിയിൽ നടന്ന റെയ്ഡ് ആലോചിച്ചാൽ മതി. ഭീഷണിപ്പെടുത്തി നിശബ്ദരാക്കാനുള്ള ശ്രമം.

മറ്റൊരു സംഭവം കൂടി. ഛത്തീസ്ഗഢിൽ മന്ത്രിയുടെ ലൈംഗിക രംഗങ്ങളടങ്ങിയ സിഡി കയ്യിലുണ്ടെന്ന് അവകാശപ്പെട്ട മാധ്യമപ്രവർത്തകൻ വിനോദ് വർമയെ പൊലീസ് അറസ്റ്റ് ചെയ്ത് ജയിലിലടയ്ക്കുകയും വീട്ടിൽ പരിശോധന നടത്തി സിഡി പിടിച്ചെടുക്കുകയും ചെയ്തു. കഴിഞ്ഞ കുറച്ചുകാലമായി രാജ്യമെങ്ങും ഇത്തരത്തിലുള്ള സംഭവങ്ങൾ അടിക്കടി ഉണ്ടാകുന്നു. അതായത് അസഹിഷ്ണുത ഫണം വിരിച്ചാടുന്നു. ഗൗരി ലങ്കേഷ് വധം ആയാലും ഗോവിന്ദ് പൻസാരെ, കലബുറഗി കൊലപാതകങ്ങൾ ആയാലും അസഹിഷ്ണുതയുടെ ലക്ഷണമാണ് പുറത്തുവരുന്നത്. ഗൗരി ലങ്കേഷ് മാധ്യമ പ്രവർത്തക മാത്രമായിരുന്നില്ല. സാമൂഹിക വിമർശക കൂടിയായിരുന്നു. അനീതികളെ അവർ ചോദ്യം ചെയ്തു. അത് ആർക്കൊക്കെയോ ഹിതകരമായില്ല. അപ്പോൾ തോക്ക് കൊണ്ട് അവരുടെ ജീവിതം അവസാനിപ്പിച്ചു. വിമർശനത്തിന് മറുപടി തോക്കിൻ കുഴൽ.

മാധ്യമ സ്വാതന്ത്ര്യം ആവോളം അനുഭവിച്ചിരുന്ന ഒരു സംസ്ഥാനമാണ് കേരളവും. അച്ചടി മാധ്യമങ്ങൾ മാത്രമായിരുന്ന കാലത്തും പിന്നീട് ദൃശ്യമാധ്യമങ്ങളുടെ കടന്നുവരവിലും ആ സ്വാതന്ത്ര്യം ഹനിക്കപ്പെട്ടില്ല. ചില ഒറ്റപ്പെട്ട സംഭവങ്ങൾ ഉണ്ടായാൽ അതെല്ലാം പരിഹരിച്ച് മുന്നോട്ടുപോകുകയായിരുന്നു പതിവ്. വലിയ അഴിമതി ആരോപണങ്ങളും മറ്റും കൊണ്ടുവന്ന മാധ്യമങ്ങളോടു പോലും ശത്രുതാപരമായ സമീപനം ഭരണാധികാരികൾ




സ്വീകരിച്ചില്ല. എന്നാൽ സമീപ കാലത്തായി അതിനും മാറ്റംവരുന്നു. മാധ്യമങ്ങൾക്കു മുഖം കൊടുക്കാൻ മടികാണിക്കുന്ന ഭരണാധികാരികൾ സെക്രട്ടേറിയറ്റിനുള്ളിൽപോലും മാധ്യമപ്രവർത്തകർക്കു പ്രവേശനം നിഷേധിക്കാൻ ഒരുമ്പെട്ടു എന്നത് അത്യന്തം ഗൗരവതരമായ കാര്യമാണ്. അതായത് ഫാസിസ്റ്റ് രീതികൾ കേരളത്തിലും കടന്നുവരുന്നു. ജനാധിപത്യ രീതിയിൽ തിരഞ്ഞെടുക്കപ്പെട്ട ഭരണാധികാരികൾ മാധ്യമപ്രവർത്തകരെ അകറ്റിനിർത്തി മുന്നോട്ടുപോകാൻ ആഗ്രഹിക്കുന്നു.

മാധ്യമപ്രവർത്തകരുടെ ഭാഗത്തുനിന്നുണ്ടായ പക്വതയില്ലാത്ത പെരുമാറ്റവും ചിത്രം വഷളാക്കുന്നുണ്ട്. വഴിനീളെ പ്രതികരണം ചോദിക്കുന്ന സമീപനം മാധ്യമപ്രവർത്തകരും വെടിയേണ്ടതുണ്ട്. ഇപ്പോൾ ആ കാരണം പറഞ്ഞാണ് സുരക്ഷാഭീഷണി ഉയർത്തി മാധ്യമങ്ങളെ അകറ്റാൻ ശ്രമം നടത്തുന്നത്. അച്ചടി മാധ്യമങ്ങൾ വന്ന് ഏറെക്കാലം കഴിഞ്ഞാണ് ഇവിടെ ദൃശ്യമാധ്യമങ്ങൾ സജീവമായത്. 24 മണിക്കൂർ വാർത്ത എത്തിച്ചും അഴിമതി വാർത്തകൾ പുറത്തുകൊണ്ടുവന്നും ഫാസിസത്തെ പ്രതിരോധിക്കാൻ ശക്തമായി മുന്നിൽ നിന്നും ദൃശ്യമാധ്യമങ്ങൾ ശ്രദ്ധ നേടി. എന്നാൽ ആവർത്തന വിരസമായ ചർച്ചകൾ കൊണ്ടും ഗൂഢമായ അജണ്ടകൾ കൊണ്ടും ദൃശ്യമാധ്യമങ്ങൾ ജനങ്ങളിൽ നിന്ന് വളരെ പെട്ടെന്നുതന്നെ അകന്നുതുടങ്ങുകയും ചെയ്തു. മാധ്യമപ്രവർത്തനം എന്നാൽ ആരോടൊക്കെയോ ഉള്ള യുദ്ധം ആണെന്ന അപക്വമായ സമീപനം തന്നെ ചില കോണുകളിൽ നിന്നുണ്ടായി. മന്ത്രി തോമസ് ചാണ്ടി രാജിവച്ച ദിവസം റണ്ണിങ് കമന്ററി തന്നെയാണ് ചാനലുകൾ നടത്തിയത്. കമന്ററി നൽകാൻ ഇത് ക്രിക്കറ്റ് മൽസരം ഒന്നുമല്ലെന്ന് അവർ മറന്നുപോയി. മാത്രമല്ല, വെറുതെ ആവർത്തിക്കുന്ന വാക്കുകളേക്കാൾ ശക്തി ആറ്റിക്കുറുക്കിയ ഒരു വാചകത്തിനുണ്ടാകുമെന്ന പത്രപ്രവർത്തനത്തിലെ പ്രാഥമിക പാഠവും മറന്നു. തോമസ് ചാണ്ടിയുടെ അവസാന യാത്ര എന്നൊക്കെയുള്ള പ്രയോഗങ്ങളും ഉണ്ടായി. ഇതൊക്കെ മാധ്യമങ്ങൾക്കു നിയന്ത്രണം ഏർപ്പെടുത്താൻ കൊതിക്കുന്നവർക്ക് അനുകൂലമായി വന്നുചേരുന്നു.

എ.കെ. ശശീന്ദ്രൻ സംഭവം അന്വേഷിക്കാൻ നിയോഗിക്കപ്പെട്ട പി.എസ്. ആന്റണി കമ്മിഷൻ മുന്നോട്ടുവച്ച ചില നിർദേശങ്ങൾ അപകടകരമായവയാണ്. ദൃശ്യമാധ്യമങ്ങൾക്ക് നിയന്ത്രണം ഏർപ്പെടുത്തുക, അക്രഡിറ്റേഷൻ വേണമെങ്കിൽ മീഡിയ അക്കാദമിയുടെ റിഫ്രഷർ കോഴ്സിൽ പങ്കെടുക്കുക തുടങ്ങിയ നിർദേശങ്ങൾ അപകടകരമായ നിർദേശങ്ങൾ അതിലുണ്ട്. മാധ്യമങ്ങൾ സ്വയം നിയന്ത്രണം ഏർപ്പെടുത്തുകയല്ലാതെ പുറത്തുനിന്ന് നിയന്ത്രണങ്ങൾ അടിച്ചേൽപിക്കുന്നത് സ്വതന്ത്ര മാധ്യമ പ്രവർത്തനത്തെ തകർക്കും.

ഇത്തരം ഒരു നിർദേശം മുന്നോട്ടുവയ്ക്കാൻ മുമ്പ് നൂറു തവണ ആലോചിക്കുമായിരുന്നെങ്കിൽ ഇപ്പോൾ അതിന് ഒരു ബുദ്ധിമുട്ടുമില്ലാതായിരിക്കുന്നു. മാധ്യമ പ്രവർത്തകർക്കിടയിൽ തന്നെയുണ്ടായ ചേരിതിരിവുകളും ഇതിനു കാരണമാണ്. ഭരിക്കുന്ന രാഷ്ട്രീയ പാർട്ടികളുടെ തണലിൽ പടർന്നുപന്തലിക്കുന്ന മാധ്യമങ്ങളും മാധ്യമപ്രവർത്തകരും ധാരാളമായി ഉണ്ടാകുന്നു. ഏതു ഫാസിസത്തെയും ഉൾക്കൊള്ളാൻ അവർക്കു ബുദ്ധിമുട്ടില്ല. കേന്ദ്രത്തിൽ സംഘപരിവാറിനെയും മോദിയെയും പിന്തുണയ്ക്കാൻ അവർ അരയും തലയും മുറുക്കി രംഗത്തിറങ്ങുന്നു. അതായത് മാധ്യമ ലോകം തന്നെ രണ്ടായി വിഭജിക്കപ്പെടുന്നു. കേരളത്തിലും സ്ഥിതി ഭിന്നമല്ല. ഭരണം നിയന്ത്രിക്കുന്ന സിപിഎമ്മിന് ദൃശ്യ, അച്ചടി മാധ്യമരംഗത്ത് പത്രപ്രവർത്തകരുടെ വലിയൊരു സംഘം തന്നെ സ്വന്തമായുണ്ട്. അവരെ ഉപയോഗിച്ച് സർക്കാരിന്റെ മാധ്യമവിരുദ്ധ നയങ്ങളെ പ്രതിരോധിക്കുകയാണ് അവരുടെ രീതി. അതായത് ഇവിടെയും മാധ്യമലോകം വിഭജിക്കപ്പെടുകയും പോരാടാനുള്ള ശക്തി ക്ഷയിക്കുകയും ചെയ്തിരിക്കുന്നു. ഇത് അപകടകരമാണ്. സംഘടിത രാഷ്ട്രീയ ശക്തിക്കുമുമ്പിൽ മാധ്യമ സ്വാതന്ത്ര്യം അടിയറ വയ്ക്കപ്പെടുകയാണെങ്കിൽ ജനാധിപത്യവും ഇല്ലാതാകാൻ വലിയ കാലതാമസം വേണ്ടിവരില്ല.

### മേമ്പൊടി

മറന്നുപോകുന്ന ചില മാധ്യമ മര്യാദകൾ ഓർമിക്കുന്നതും നന്നാണ്. മുമ്പൊക്കെ രാഷ്ട്രീയ നേതാക്കൾ പത്രസമ്മേളനം കഴിഞ്ഞ് ഓഫ് ദ് റെക്കോർഡ് എന്നു പറഞ്ഞ് ചില കാര്യങ്ങൾ പറയും. അത് റിപ്പോർട്ട് ചെയ്യാനുള്ളതല്ല. ചില അകത്തള വിവരങ്ങൾ. അത്ര മാത്രം. അത് മറ്റുചില രീതികളിൽ പ്രയോജനപ്പെട്ടെന്നും വരാം. എന്നാൽ ഇപ്പോൾ അത് പലരും മറന്നുപോകുന്നു. കേന്ദ്രമന്ത്രി അൽഫോൺസ് കണ്ണന്താനത്തിന്റെ ഭാര്യ ഇതൊന്നും റെക്കോർഡ് ചെയ്യുന്നില്ലല്ലോ എന്ന് ആവർത്തിച്ചു ചോദിച്ചശേഷം പറഞ്ഞ കാര്യങ്ങൾ അതേപടി സംപ്രേഷണം ചെയ്തപ്പോൾ നഷ്ടമായത് മാധ്യമ വിശ്വാസ്യത കൂടിയാണ്.

# യാക്കോബിന്റെ വഴി
## തീർത്ഥാടനക്കുറിപ്പുകൾ (2)



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

കാഹളത്തിന്റെ കഴിഞ്ഞ ലക്കത്തിൽ യാക്കോബിന്റെ കബറിടത്തിലേയ്ക്ക് ഒരു തീർത്ഥാടനം നടത്തുന്നതിനു എന്നെ പ്രചോദിപ്പിച്ച രണ്ടുകാര്യങ്ങളെക്കുറിച്ചു എഴുതിയിരുന്നു. ബ്രസീലുകാരനായ പ്രസിദ്ധ സാഹിത്യകാരൻ പൗലോ കൊയ്ലോയുടെ ആദ്യ കൃതിയാണ് "തീർത്ഥാടനം"(Pilgrimage). സാന്റിയാഗോ തീർത്ഥാടനം വഴിയായി വലിയ ആത്മീയ അനുഭവത്തിലൂടെ കടന്നുപോയതായി ഈ കൃതിയിൽ അദ്ദേഹം വിവരിക്കുന്നു. അമേരിക്കയിലെ അറിയപ്പെടുന്ന ഒരു സിനിമാനടനാണ് മാർട്ടിൻ ഷീൻ. അദ്ദേഹത്തിന്റെ മകനായ എമിലിയോ എസ്തേവസ് ഒരു നടനും, സംവിധായകനും, നിർമ്മാതാവുമാണ്. തന്റെ പിതാവിനെ പ്രധാന കഥാപാത്രമാക്കി എമിലിയോ സംവിധാനം ചെയ്തു നിർമ്മിച്ച ചലച്ചിത്രമാണ് "വഴി" (The Way). നേത്രരോഗ വിദഗ്ദനായ ഡോ. തോമസ് ഏവ്റി (മാർട്ടിൻ ഷീൻ) സാന്റിയാഗോ തീർത്ഥാടനത്തിനു പോയ തന്റെ മകൻ ഡാനിയേലിന്റെ (എമിലിയോ എസ്തേവസ്) മരണ വാർത്ത സങ്കടത്തോടെയാണ് കേൾക്കുന്നത്. ആ മകന്റെ ചിതാഭസ്മം ഒരു ചെറിയ പേടകത്തിലാക്കി മകൻ തുടങ്ങി വച്ച തീർത്ഥാടനം പൂർത്തിയാക്കുന്ന പിതാവിന്റെ കഥ പറയുന്ന ചലച്ചിത്രമാണ് "വഴി".

മുകളിൽ പറഞ്ഞ നോവലും സിനിമയും "യാക്കോബിന്റെ വഴിയിലൂടെ" നടക്കാൻ എന്നെയും പ്രലോഭിപ്പിച്ചു. എന്നാൽ എന്റെ അടുത്ത രണ്ടു സുഹൃത്തുക്കളുടെ അനുഭവ സാക്ഷ്യങ്ങളായിരുന്നു ഒന്നാമത്തെ സാന്റിയാഗോ യാത്രയ്ക്കുള്ള പ്രചോദനം. ഫാ. മത്തെയോ നൊനിനി, പാഷനിസ്റ്റ് സന്യാസസമൂഹത്തിലെ ഒരു വൈദികനാണ്. വളരെ തിരക്കേറിയതും, ആയാസകരവുമായ തന്റെ ജോലിക്കാര്യങ്ങൾ അനായാസമായി അദ്ദേഹം കൈകാര്യം ചെയ്യുന്നത് അത്ഭുതത്തോടെ ഞാൻ നോക്കി നിന്നിട്ടുണ്ട്. അസാധാരണമായ സന്തോഷവും ആത്മസമർപ്പണവും അദ്ദേഹത്തിന്റെ പ്രവർത്തനത്തിന്റെ പ്രത്യേകതകളായിരുന്നു. അറുപതോളം വൈദികർ താമസിക്കുന്ന സന്യാസ ഭവനത്തിന്റെ റെക്ടറിന്റെ ഉത്തരവാദിത്വങ്ങളും, അടുത്തുള്ള സൈനിക ആശുപത്രിയിലെ ആത്മീയ കാര്യങ്ങളും ഒരുപോലെ അദ്ദേഹം ഭംഗിയായി കൈകാര്യം ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ആത്മീയ ശക്തിയുടെ ഒരു രഹസ്യം രണ്ടുവർഷത്തിലൊരിക്കൽ, ഒരു മാസമെടുത്തു നടത്തുന്ന സാന്റിയാഗോ തീർത്ഥാടനമായിരുന്നു. ഈ സന്യാസസമൂഹത്തിലെ തന്നെ മറ്റൊരു വൈദികനായിരുന്നു റോമിൽ ഉപരിപഠനത്തിനായെത്തിയ കൊറിയക്കാരനായ ഫാ. ഡൊമനിക് ജയോൻ ചിൻ. അത്യാവശ്യം മർമ്മാണി ചികിത്സയും തിരുമ്മും വൈദ്യവുമൊക്കെ വശമായിരുന്ന അദ്ദേഹം 2014 -ലെ റോമൻ മാരത്തോണിലും പങ്കെടുത്തിട്ടുണ്ട്. എപ്പോഴും ഊർജ്ജസ്വലനും, പ്രസന്നവാനുമായിട്ടേ അദ്ദേഹത്തെ കാണാൻ സാധിക്കുമായിരുന്നുള്ളൂ. ഷേക്സ്പിയർ നാടകങ്ങളിലൊന്നിലെ കഥാനായകനായ ഒഥല്ലോയുടെ യുദ്ധത്തിലെ വീരകഥകൾ കേട്ട് ഡെസ്നിമോ

ണയെന്ന നായിക അദ്ദേഹത്തിൽ അനുരാഗയുക്തയാ യതുപോലെ ഡൊമിനിക്കച്ചന്റെയും മത്തേയോ അച്ച ന്റെയും കഥകൾ ഒരു തീർത്ഥാടനത്തിനായി എന്നെ പ്രലോഭിപ്പിച്ചുകൊണ്ടേയിരുന്നു.

രണ്ടുതലങ്ങളിലുള്ള ഒരുക്കങ്ങൾ സാന്റിയാഗോ തീർത്ഥാടനത്തിനായി ഞാൻ നടത്തി. ഒന്നാമത്തേത് ആത്മീയ തലത്തിലും രണ്ടാമത്തേത് ശാരീരിക-ഭൗതിക തലത്തിലുമുള്ളതായിരുന്നു. വിവിധ മാനങ്ങളുണ്ടായി രുന്ന ആത്മീയ ഒരുക്കത്തെക്കുറിച്ച് അല്പമായി ഇവിടെ സംസാരിക്കാം.

നല്ലതായ ആത്മീയ ഒരുക്കം തീർത്ഥാടനത്തിനു അനിവാര്യമായിരുന്നു. ഒരുക്കമില്ലാതെ നടത്തുന്ന തീർത്ഥാടനത്തിൽ നിന്നും ലഭിക്കുന്ന അനുഗ്രഹത്തിന്റെ അളവു കുറഞ്ഞിരിക്കും. എന്നും ഏതെങ്കിലും വിധത്തി ലൊക്കെ എന്റെ ദൈവത്തോടു ഞാൻ സംസാരിക്കുമാ യിരുന്നു. എന്നാൽ പലരോടും സംസാരിക്കുന്ന കൂട്ട ത്തിൽ ഒരു സംസാരം മാത്രായി ചിലപ്പോഴൊക്കെ അതു മാറിയിട്ടുണ്ട്. അതുകൊണ്ടുതന്നെ എന്റെ ദൈവവും ഞാനുമായുള്ള ബന്ധത്തിൽ അല്പം കൂടി ആഴപ്പെട ണമെന്ന ചിന്ത എന്നെ പലപ്പോഴും ഇത്തരത്തിലൊരു കാര്യത്തിനു പ്രചോദിപ്പിച്ചിട്ടുണ്ട്. ആരും കാണാതെ, മറ്റൊന്നിലും മനസ്സ് പതറാതെ ഒരിക്കൽ സ്നേഹബന്ധ ത്തിലേർപ്പെട്ട ദൈവവും ഞാനുമായി അനന്തമായി സംസാരിക്കാൻ ഞാൻ ആഗ്രഹിച്ചു. ഞങ്ങൾ തമ്മിലുള്ള വ്യക്തിബന്ധത്തിന്റെയും സ്നേഹത്തിന്റെയും അർത്ഥ തലങ്ങൾ കണ്ടെത്തി എന്റെ വൈദിക ജീവിതം കുറേ ക്കൂടി ആസ്വാദ്യമാക്കാൻ എന്റെ മനസു വെമ്പൽ പൂണ്ടു. കാണാതെ പഠിച്ച ഒരുപാടു പ്രാർത്ഥനകൾ ഉരുവിട്ട പ്പോഴും, ഇനിയും പഠിക്കാനുള്ള, ഇനിയും ചൊല്ലാനുള്ള പ്രാർത്ഥനകൾ കണ്ടെത്താനുള്ള ഒരു തീർത്ഥാടനത്തിനു എന്റെ മനസ്സിനെ ശരീരത്തിനുമുമ്പേ തീർത്ഥാടനത്തിനു ഞാൻ പറഞ്ഞുവിട്ടു.

തീർത്ഥാടനം ആരംഭിക്കുന്നതിനു മാസങ്ങൾക്കു മുൻപെ തന്നെ യാത്രയിലെ ഓരോ ദിവസത്തെയും നി യോഗങ്ങൾ എഴുതി തയ്യാറാക്കി. ചില പൊതുവായ നിയോഗങ്ങളും, എന്റെ വ്യക്തിപരമായ നിയോഗങ്ങളും, മറ്റുള്ളവർ പ്രാർത്ഥിക്കണമെന്ന് എന്നോട് ആവശ്യപ്പെട്ട നിയോഗങ്ങളും അക്കൂട്ടത്തിലുണ്ടായിരുന്നു. അല സതകൊണ്ടും, അനാസ്ഥകൊണ്ടും പ്രാർത്ഥനാജീവിത ത്തിലുണ്ടായ കുറവുകൾക്ക് പരിഹാരം ചെയ്യാനുള്ള അവസരവുമായിരുന്നു തീർത്ഥാടനം. പ്രാർത്ഥിക്കാമെന്ന് പലരോടും വാഗ്ദാനം ചെയ്തിട്ടും പ്രാർത്ഥിക്കാതെ പോയതിനുള്ള പരിഹാര പ്രാർത്ഥനയും എന്റെ തീർത്ഥാ ടന ലക്ഷ്യമായിരുന്നു. വ്യക്തിജീവിതത്തിലെ വീഴ്ച കൾക്കും, കുറവുകൾക്കും പരിഹാരം അനുഷ്ഠിച്ചിട്ടുള്ള പ്രാർത്ഥന ഫലം ചെയ്യുമെന്നു ഞാൻ തിരിച്ചറിഞ്ഞിരു ന്നു. എഴുതി വച്ച യാത്രാ ലക്ഷ്യങ്ങളിൽ ചിലത് മാത്രം താഴെ കുറിക്കുന്നു.

## ഉദ്ദേശലക്ഷ്യങ്ങൾ

1. ഒരിക്കലും മുടങ്ങാതെ, എനിക്കുവേണ്ടി എന്നും കിഴക്കുദിക്കുന്ന സൂര്യനെ കുറേ ദിവസം മുടങ്ങാതെ അതിരാവിലെ കാണാനും, അതിനെ സ്വാഗതം ചെയ്ത് വിടരുന്ന പൂക്കളുടെ സൗന്ദര്യം ആസ്വദിക്കാനും ഞാൻ ആഗ്രഹിച്ചു.

2. തീർത്ഥാടന പാതയിലെ ഗ്രാമങ്ങളിലെ കൊച്ചുപ ള്ളികളിലെയും, പട്ടണങ്ങളിലെ ബസിലിക്കകളിലെയും പള്ളിമണികൾ ദൈവസാന്നിദ്ധ്യം അനുസ്മരിപ്പിക്കാൻ ദിവസത്തിൽ പലനേരം മുഴങ്ങുന്നതു കേൾക്കാൻ ഞാൻ ഇഷ്ടപ്പെട്ടു.

3. എനിക്കറിയാത്ത ഭാഷകൾ കേൾക്കാനും, ഭാഷയി ല്ലാതെ മറ്റുള്ളവരുമായി സല്ലപിക്കാനും ഞാൻ ഒരുങ്ങി.

4. മറ്റു തീർത്ഥാടകർ തങ്ങളുടെ "ജീവിതഭാരം" കൈകാര്യം ചെയ്യുന്നതെങ്ങനെയെന്നു കണ്ടുപഠിക്കാൻ ഞാൻ കൊതിച്ചു.

5. തീർത്ഥാടനപ്പാതയിലുള്ള ഗ്രാമങ്ങളിലെ ജനങ്ങ ളിൽ നിന്ന് കഥകളും, കടങ്കഥകളും കേൾക്കാൻ ഞാൻ അഭിലഷിച്ചു.

6. മുമ്പേ നടന്ന തീർത്ഥാടകരുടെ പാദങ്ങളെ പിൻചെന്ന് അവർ നടന്ന മലകളും, വനങ്ങളും, മുറിച്ചു കടന്ന അരുവികളും, അനുധാവനം ചെയ്യാനും, അവർക്കായി പാടിയ കിളികളുടെ സംഗീതത്തിന്റെ പ്രതി ധ്വനികൾ കേൾക്കാനും തീരുമാനിച്ചു.

7.അനേക വിശുദ്ധർ നടന്ന പാവനപാതയിലെ പരി ശുദ്ധിയുടെ ഗന്ധം ശ്വസിക്കുവാനും, അനേകം പാപി കൾ നടന്നു പരിഹാരം ചെയ്ത നന്മ പ്രവർത്തികൾ ആവർത്തിക്കുവാനും എനിക്ക് സാധിക്കണം.

8. ഞാൻ ചുമക്കുന്ന എന്റെ പാപത്തിന്റെ ഭാണ്ഢ ങ്ങൾ തിരിച്ചറിയണമെന്നും, തീർത്ഥാടാനന്തരം ചില തൊക്കെ ഇറക്കിവയ്ക്കുന്നതിനുള്ള ശക്തി സംഭരിക്ക ണമെന്നും ആഗ്രഹിച്ചു.





9. ജീവിത സന്തോഷം അന്വേഷിച്ചു മിഥ്യകളുടെ പിന്നാലെ അലയാതെ ദൈവത്തിലും, ദൈവസാന്നിദ്ധ്യത്തിലുമായിരിക്കുന്നതിന്റെ ആത്മീയാനന്ദം തിരിച്ചറിയുക.

10. ലോകത്തോടൊന്നും സംസാരിക്കാതെ ദൈവത്തോടു മാത്രം സംസാരിക്കുക. പ്രാർത്ഥന ചൊല്ലി പ്രാർത്ഥന ശ്വസിക്കാനും, അങ്ങനെ പ്രാർത്ഥനയാകാനും പരിശ്രമിക്കുക.

11. ശരീരത്തിലും, മനസ്സിലുമുള്ള ദുർമേദസ്സ് ഇല്ലാതാക്കി, ആത്മീയ വളർച്ചയ്ക്കുള്ള പുതിയ മേഖലകൾ കണ്ടെത്തുക.

12. ആത്മീയ ജീവിതം അല്പം കൂടി ആഴപ്പെടുത്തുന്നതിനു തന്നെത്തന്നെ അല്പം അറിയാൻ പരിശ്രമിക്കുക. തന്നെ അറിയുന്നതിലൂടെ ദൈവത്തെ കൂടുതൽ അറിയുക.

13. വഴിയിൽ കണ്ടുമുട്ടുന്ന യാത്രികരെ കേൾക്കുക, സഹായിക്കുക, അവരായിരിക്കുന്ന അവസ്ഥയിൽ അംഗീകരിച്ച് ആദരിക്കുക.

14. ഞാൻ തനിയെ നടക്കുമ്പോൾ ആരുമറിയാതെ എന്റെ മനസ്സിലേക്ക് കടന്നുവരുന്നവർ ആരൊക്കെയാണ്? അവരുമായുള്ള എന്റെ ബന്ധം എന്താണ്? എന്തുകൊണ്ടാണ് അവരൊക്കെ എന്റെ ജീവിതത്തിന്റെ ഭാഗമായതെന്നു ചിന്തിക്കുക.

15. ദൈവത്തെയും, സഹോദരങ്ങളെയും സ്നേഹിക്കുകയും, സേവിക്കുകയും ചെയ്യുക എന്ന എന്റെ ആഗ്രഹത്തിനു സഹായകമായി എന്തെല്ലാം പുതുതായി ചെയ്യാൻ സാധിക്കുമെന്നു ചിന്തിക്കുക.

16. അഹങ്കാരത്തിന്റെ അംശങ്ങളെ ജീവിതത്തിൽ നിന്നും ഇല്ലാതാക്കി എളിമയോടെ ജീവിക്കാനുള്ള വഴികൾ കണ്ടെത്തുക.

17. ദൈവസൃഷ്ടിയെ, പ്രത്യേകിച്ച് പ്രകൃതിയെയും മറ്റു ജീവജാലങ്ങളെയും അടുത്തറിയാനും, അതായിരിക്കുന്ന അവസ്ഥയിൽ സ്നേഹിച്ചു വളർത്താനുമുള്ള വഴികൾ അന്വേഷിക്കുക.

18. എന്റെ പ്രാർത്ഥന വഴിയായി അനേകം ജീവിതങ്ങളിൽ ദൈവം അത്ഭുതം പ്രവർത്തിക്കാൻ ആഗ്രഹിക്കുക. ഞാനറിയാതെ എന്റെ ജീവിതവുമായി ബന്ധപ്പെട്ടു നടക്കുന്ന എല്ലാ കാര്യങ്ങളിലും ദൈവം ഇടപ്പെടാൻ പ്രാർത്ഥിക്കുക.

19. ശരീരത്തിൽ വലുതായ വേദനയും സഹനങ്ങളും ഏറ്റുവാങ്ങുക. ആ വേദനകൾ കർത്താവിന്റെ കുരിശോട് ചേർത്ത് വെച്ച് സൗഖ്യത്തിന്റെ ആനന്ദം അനുഭവിക്കുക.

20. തീർത്ഥാടനാനുഭവങ്ങൾ മറ്റുള്ളവരുടെ ആത്മീയ ഉന്നതിക്കുകകും വിധം പങ്കുവെയ്ക്കുന്നതിനെ കുറിച്ചു ആലോചിക്കുക. അങ്ങനെയെങ്കിൽ, അതിനായി വഴികൾ കണ്ടെത്തുന്നതിനെ കുറിച്ചും തീർത്ഥയാത്രയിൽ വിചിന്തനം ചെയ്യുക.

എഴുതാനും വായിക്കാനും സുഖമുള്ള കാര്യങ്ങളാണ് അക്ഷരരൂപത്തിൽ എന്റെ മനസ്സിൽ നിന്നും പുറത്തുവന്നത്. പ്രലോഭന പൂരിതമായ സാധാരണ മനുഷ്യജീവിതത്തിൽ അതിന്റെ പ്രായോഗികതയെക്കുറിച്ചു സംശയം തോന്നാം. കാലത്തിനു മാത്രമേ തീരുമാനങ്ങളിൽ ഉറച്ചു നിന്നു ഒരാൾക്ക് വിജയിക്കുവാൻ സാധിച്ചുവോ എന്നു തെളിയിക്കുവാൻ സാധിക്കു. എങ്കിലും ഇങ്ങനെ വല്ലപ്പോഴും നടത്തുന്ന ചെറിയ തീർത്ഥാടനങ്ങൾ ജീവിതമാകുന്ന വലിയ തീർത്ഥാടനത്തിനു ശക്തി പകരുമെന്ന കാര്യത്തിൽ എനിക്കു തെല്ലും സംശയമില്ല.

**പ്രാർത്ഥനാ സഹായം**

വളരെ അടുപ്പമുള്ള എന്റെ ചില സുഹൃത്തുക്കളുടെ പ്രാർത്ഥനാസഹായം തീർത്ഥാടനത്തിന്റെ വിജയത്തിനായി ഞാൻ അപേക്ഷിച്ചു. മറ്റുള്ളവർക്കുവേണ്ടി നമ്മൾ പ്രാർത്ഥിക്കുമ്പോൾ അവർക്ക് അനുഗ്രഹം ലഭിക്കുമെന്ന് നാം വിശ്വസിക്കുന്നു. അതിന്റെ കാരണം നമ്മുടെ പ്രാർത്ഥനയുടെ ശക്തിയേക്കാൾ അതിനുത്തരം നല്കുന്ന ദൈവത്തിൽ നാം ആശ്രയിക്കുന്നു എന്നതാണ്. അങ്ങനെ ആത്മീയമായി എന്റെ തീർത്ഥാടനത്തിന്റെ ഭാഗമാകാൻ തയ്യാറായവരോട് ചില നിർദ്ദേശങ്ങൾ ഞാൻ അറിയിച്ചു. അവയിൽ ചിലത് താഴെ കുറിക്കുന്നു.

1. എല്ലാ ദിവസവും ഒരു ജപമാല രാവിലെയും വൈകുന്നേരവും ചൊല്ലുക. ഒരു തീർത്ഥാടനു ഏറ്റം എളുപ്പത്തിൽ ചൊല്ലാവുന്ന ഒരു പ്രാർത്ഥനയാണിത്.

2. ഒരു പക്ഷേ എല്ലാ ദിവസവും പോകുന്ന സ്ഥലങ്ങളിൽ എനിക്ക് വിശുദ്ധ കുർബാന അർപ്പിക്കുന്നതിനു സാധിച്ചെന്നു വരില്ല. അതിനാൽ ഈ നിയോഗം വച്ച് കുർബാനയിൽ സംബന്ധിക്കുകയോ, കുർബാന ചൊല്ലിക്കുകയോ ചെയ്യുക.

3. വിശുദ്ധന്മാരുടെ ജീവചരിത്രമോ, ആത്മീയ ഉന്നതിക്കു സഹായിക്കുന്നതോ ആയ ഒരു പുസ്തകം ഈ തീർത്ഥാടനകാലത്തു മുഴുവനായി വായിക്കുക.

4. വരുന്ന മുപ്പത് ദിവസത്തേയ്ക്ക് ബൈബിളിലെ ഒരദ്ധ്യായം ഓരോ ദിവസവും വായിക്കുക. വചനത്തിലൂടെ ദൈവം സംസാരിക്കുന്നതു ശ്രദ്ധിച്ചു കേൾക്കുക.

5. മറ്റുള്ള ഒരാളുടെ നിയോഗത്തിലേയ്ക്കു എല്ലാ ദിവസവും അല്പസമയം പ്രാർത്ഥിക്കുക.

6. അധികം പരിചയം ഇല്ലാത്ത ഒരാൾക്ക് ആരുമറിയാതെ എന്തെങ്കിലും ഒരു സഹായം ചെയ്യുക.

7. രമ്യതയിലല്ലായിരുന്ന ഒരു കുടുംബാംഗവുമായോ, സുഹൃത്തുമായോ രമ്യതയിലാകുന്നതിനു ആത്മാർത്ഥമായ പരിശ്രമം നടത്തുക.

മുകളിൽപ്പറഞ്ഞ കാര്യങ്ങളൊക്കെ ചിലർക്കെങ്കിലും അതിശയോക്തിപരമായോ, അപ്രായോഗികമായോ തോന്നിയേക്കാം. എന്നാൽ ഇതൊക്കെ ചെയ്യാൻ തയ്യാറുള്ളവരായി കുറെയേറെ നല്ല സുഹൃത്തുക്കൾ ഉണ്ടായിരുന്നു. ആത്മീയ ഒരുക്കം കൂടാതെ ശാരീരികമായും ഭൗതീകമായും തീർത്ഥാടനത്തിനായി ഒരുങ്ങേണ്ടതുണ്ട്. അതിനെക്കുറിച്ചും, തീർത്ഥാടകന്റെ ഒരു സാധാരണ ദിവസത്തെക്കുറിച്ചും അടുത്ത ലക്കത്തിൽ വിവരിക്കുന്നതാണ്.



# ജറുസലേമിലെ വി.മക്കാറിയോസും വി.തിയഡോഷ്യസും

**റവ. ഡോ. ജയിംസ് മാമ്മൂട്ടിൽ ഒ.ഐ.സി.**
സുപ്പീരിയർ,
ജീവാരാം ബഥനി ആശ്രമം
മാവേലിക്കര

വിശുദ്ധ മക്കാറിയോസും വിശുദ്ധ തിയഡോഷ്യസും ആദ്യനൂറ്റാണ്ടുകളിലെ സന്യാസപിതാക്കന്മാരും സഭാപിതാക്കന്മാരുമാണ്. മക്കാറിയോസ് എന്ന നാമത്തിനർത്ഥം ഏറ്റവും അനുഗ്രഹിക്കപ്പെട്ടവൻ (Supremley Blessed)എന്നാണ്. തിയഡോഷ്യസ് എന്നാൽ ദൈവത്താൽ നൽകപ്പെട്ടവൻ (One given by God) എന്നാണ്.

## വി. മക്കാറിയോസ്

ജറുസലേമിലെ വി. മക്കാറിയോസ് എ.ഡി. 312 മുതൽ എ.ഡി 335 ന് അടുത്തുവരെ ജറുസലേമിലെ മെത്രാനായിരുന്നു. വി. അത്താനാസിയോസ് അദ്ദേഹത്തിന്റെ ഒരു പ്രഭാഷണത്തിൽ വി. മക്കാറിയോസിനെപ്പറ്റി അപ്പസ്തോലിക വ്യക്തികളുടെ വിശ്വസ്തവും ലളിതുമായ മാതൃകാപുരുഷൻ എന്ന് പരാമർശിക്കുന്നു. വി. ജറോമിന്റെ കേസറിയായിലെ എവുസേബിയോസിന്റെ ദിനവൃത്താന്തങ്ങൾ എന്ന ഗ്രന്ഥത്തിൽ മക്കാറിയോസ് എ.ഡി. 312ൽ മെത്രാൻപദവിയിലെക്ക് ഉയർത്തെപ്പെട്ടുവെന്ന് രേഖപ്പെടുത്തിയിരിക്കുന്നു.

എ.ഡി. 325 ൽ വി. ഹെലനാ രാജ്ഞി (കോൺസ്റ്റന്റെയിൻ ചക്രവർത്തിയുടെ മാതാവ്) കർത്താവിന്റെ യഥാർത്ഥ കുരിശ് കണ്ടെത്താനായി ജറുസലേമിൽ പോയപ്പോൾ മക്കാറിയോസ് അവരെ അനുധാപനം ചെയ്തതായി കാണാം. മക്കാറിയോസിന്റെ മരണം എ.ഡി. 335 ലെ ( Tyre) സുന്നഹദോസിന് മുമ്പാണെന്ന് കരുതാം. കാരണം അദ്ദേഹത്തിന്റെ പിൻഗാമിയായ മാക്സിമ്യൂസ് ആണ് സുന്നഹദോസിൽ പങ്കെടുത്തതായി കാണപ്പെടുന്നത്.

മഹാനായ കോൺസ്റ്റന്റെയ്ൻ ചക്രവർത്തിയിൽ നിന്ന് ദീർഘമായൊരു കത്ത് വി. മക്കാറിയോസിന് ലഭിക്കുന്നതായി രേഖയുണ്ട്. നമ്മുടെ കർത്താവിന്റെ വിശുദ്ധ കബറിടത്തിൽ ഒരു ബസ്‌ലിക്ക പണിയുന്നതുമായി ബന്ധപ്പെട്ടാണ് പ്രസ്തുത കത്ത്. നമ്മുടെ രക്ഷകന്റെ കൃപയാൽ ഒരു ഭാഷയ്ക്കും വിവരിക്കാനാകാത്ത അത്ഭുതകരമായ ഒരു കാര്യം ഞാൻ പറയാൻ ശ്രമിക്കട്ടെ...... അങ്ങുപറയുന്നതെല്ലാം മഹത്തായ ബസ്‌ലിക്കാക്കായി എത്തിക്കുന്നതാണ്.

അലക്സാഡ്രിയായിലെ വി. അലക്സാണ്ടർ

വി. മക്കാറിയോസിന് അറിയൂസിന്റെ വേദവിപരീതത്തെ സൂക്ഷിച്ചുകൊള്ളണമെന്ന് എഴുതുന്നുണ്ട്.

### വി. മക്കാറിയോസും അറിയൂസിന്റെ പാഷണ്ഡതയും

അറിയൂസിന്റെ വേദവിപരീതത്തെ ശക്തമായി എതിരിർത്തു വി.മക്കാറിയോസ്. നിഖ്യാസുനഹദോസിൽ വി.മക്കാറിയോസ് പങ്കെടുത്തു. ജറുസലേമിലെ മെത്രാന് അർഹമായ പ്രാമാണ്യം നൽകപ്പെടണമെന്ന നിഖ്യാസുന്നഹദോസിന്റെ നിശ്ചയം സുപ്രധാനമാണ്. അന്ത്യോക്യയിലെ യുസ്ത്താത്യോസി (Eustathius) നോടൊപ്പം നിഖ്യാസുന്നദോസിന്റെ വിശ്വാസപ്രമാണം തയ്യാറാക്കുന്നതിൽ വി.മക്കാറിയോസിനും വലിയ പങ്കുണ്ടായിരുന്നു. വി. അത്താനാസിയോസ് സത്യ വിശ്വാസസംരക്ഷകരിൽ ഒരാളായി വി.മക്കാറിയോസിനെ വിശേഷിപ്പിക്കുന്നു.

### വി. മക്കാറിയോസും വി. സ്ഥലങ്ങളും

ജറുസലേമിലെ വിശുദ്ധ സ്ഥലങ്ങൾ പുനരുദ്ധരിച്ചെടുക്കുന്നതിന് വി.മക്കാറിയോസ് നേതൃത്വം കൊടുത്തു. വി.മക്കാറിയോസിന്റെ മേൽനോട്ടത്തിലാണ് നമ്മുടെ കർത്താവിന്റെ ഉയിർപ്പിന്റെ സ്ഥലവും പീഡാസ്ഥലങ്ങളും ജന്മസ്ഥലവും ശരിയായ വി. കുരിശ്ശിന്റെ കണ്ടെത്തലും എല്ലാം സാധ്യമാക്കി പ്രതിഷ്ഠിക്കുന്നത്. വി. തെയോഫനീസ് (St. Theophnes) ഇത് സാക്ഷിക്കുന്നുണ്ട്.

പലസ്തീനിയായിലെ മെത്രാന്മാർക്കും വി. മക്കാറിയോസിനും കോൺസ്റ്റന്റെയിൻ ചക്രവർത്തി പുണ്യസ്ഥലങ്ങളിൽ ദൈവാലയം നിർമ്മിക്കുവാൻ ആഹ്വാനം നൽകുകയും അതിനാവശ്യമായതെല്ലാം എത്തിക്കാമെന്ന് അറിയിക്കുകയും ചെയ്യുന്നുണ്ട്. എ.ഡി. 335 ന് അടുത്ത് വി.മക്കാറിയോസ് ദിവംഗതനായി

പ്രസിദ്ധരായ മക്കാറിയോസുമാരിൽ സൈപ്രസ്സിലെ പ്രസിഡന്റായിരുന്ന (1960–1977) ആർച്ച് ബിഷപ്പ് മക്കാറിയോസ് ഉൾപ്പെടുന്നു.

## വി. തിയഡോഷ്യസ് (എ.ഡി. 423–529)

106–ാമത്തെ വയസ്സിൽ നിര്യാതനായ തിയഡോഷ്യസ് കപ്പദോച്യായിൽ ജനിച്ചു. ചെറുപ്പത്തിൽ തന്നെ സ്തൂപസ്ഥനായ സൈമന്റെ ജീവിതരംഗങ്ങൾ സന്ദർശിച്ച് സന്യാസജീവിതത്തിനു തന്നെതന്നെ ഒരുക്കി. കലാഞ്ചിനൂസ് എന്ന ഗുരുവിന്റെ കീഴിൽ ഏതാനും കാലം സന്യാസജീവിതം നയിച്ച ശേഷം നിർബന്ധപൂർവ്വം കുറെനാൾ ഇടവക ജോലി നോക്കി. ജനപ്രശംസയെ ഭയന്ന് ഒരു മലയിൽ കയറി ഒരു ഗുഹയിൽ പ്രാർത്ഥനയും ഉപവാസവുമായി കഴിച്ചു. വന സസ്യങ്ങളും പയറും ഭക്ഷിച്ച് 30 വർഷം അദ്ദേഹം ജീവിച്ചു.

ക്രമേണ ശിഷ്യന്മാർ വന്നുകൂടി. മരണസ്മരണയാണ്, സന്യാസപരിപൂർണ്ണതയുടെ അടിസ്ഥാനമെന്ന് അവരെ പഠിപ്പിക്കാൻ ഒരു ശവക്കുഴി അദ്ദേഹം ഉണ്ടാക്കി. കുഴി ഉണ്ടാക്കിയശേഷം ഒരു ദിവസം തിയഡോഷ്യസ് ആശ്രമാംഗങ്ങളോട് ചോദിച്ചു ശവകുടീരം തയ്യാറാക്കിയിരിക്കയാണല്ലോ. ആര് സമർപ്പണം നടത്തും. ബാസിൽ എന്ന ഒരു പുരോഹിതൻ മുന്നോട്ടുവന്നു പറഞ്ഞു ഞാൻ



തയ്യാർ അവർ മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനകൾ ചൊല്ലി. രണ്ടു മൂന്നു ദിവസം കഴിഞ്ഞപ്പോൾ ആരോഗ്യവാനായിരുന്ന ബാസിൽ മരിച്ചു. ആ കുഴിയിൽ സംസ്ക്കരിക്കപ്പെട്ടു.

ഒരു ഉയിർപ്പുതിരുനാൾ ദിവസം 12 അംഗങ്ങളുണ്ടായിരുന്ന ആ ആശ്രമത്തിൽ ഭക്ഷിക്കാനൊന്നുമില്ലായിരുന്നു. ചിലർ പിറുപിറുത്തപ്പോൾ തിയഡോഷ്യസ് പറഞ്ഞു ദൈവത്തിൽ ശരണം വയ്ക്കൂ. അവിടുന്നു തരും. താമസിയാതെ ഭക്ഷണമെത്തി.

തിയഡോഷ്യസിന്റെ ആശ്രമം ബേത്‌ലഹേമിനു സമീപമായിരുന്നു. അവിടെ അദ്ദേഹം വൃദ്ധർക്കും വികലാംഗർക്കും സന്യാസത്യാഗികൾക്കും വെവ്വേറെ ശുശ്രൂഷാകേന്ദ്രം സ്ഥാപിച്ചു. നാല് പള്ളികളും പണിതു. രോഗികളുടെ ശുശ്രൂഷയും അപരിചിതരുടെ സംസ്കാരവും ക്രമമായി നടന്നു.

സന്യാസികളുടെ തലവനായ തിയഡോഷ്യസ്സിനെ സെനോബിയാർക്ക് എന്നാണ് വിളിച്ചിരുന്നത്. സന്യാസ കൂട്ടജീവിതത്തിന്റെ ആരംഭകരിൽ ഒരാൾ ആയതിനാലാണ് ഇത്. അന്നത്തെ ചക്രവർത്തി ഏകസ്വഭാവവാദിയായിരുന്നതുകൊണ്ട് ജനങ്ങൾ വഴിതെറ്റാതിരിക്കാൻ ആദ്യത്തെ നാല് സൂനഹദോസുകൾ മുറുകെ പിടിക്കാൻ അദ്ദേഹം രാജ്യം മുഴുവനും ചുറ്റിനടന്നുപദേശിച്ചു. വാർദ്ധക്യത്തിലെ ക്ലേശങ്ങൾ ക്ഷമയോടെ സഹിച്ചുകൊണ്ട് ജീവിതം സമാധാനത്തിൽ സമർപ്പിച്ചു.

ലോകത്തിലെ നിരവധി ആർഭാടങ്ങളുടെയും പ്രലോഭനങ്ങളുടെയും മദ്ധ്യേ സന്യാസജീവിതം വിശുദ്ധിക്ക് എത്രയും സഹായകരമാണെന്ന് തിയഡോഷ്യസ്സിന്റെ ജീവിതം സാക്ഷ്യം വഹിക്കുന്നു.

# ഉപകാരസ്മരണ



റവ. ഫാ. ഡോ. കുര്യൻ വാലുപറമ്പിൽ



ഒരു വിശ്വാസി




**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വിശുദ്ധ കുർബ്ബാനയെ ക്കുറിച്ചുള്ള ഗ്രന്ഥം. വിവിധ ബുക്ക്സ്റ്റാളുകളിൽ ലഭ്യമാണ്.**

രചയിതാക്കൾ:

**റവ. ഫാ. പോൾ നിലക്കൽ തെക്കേതിൽ**
**റവ. സിസ്റ്റർ ഹ്യൂമിലീന എസ് .ഐ. സി**

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-11-2017 Posting Date 29-11-2017
Single Copy Rs. 15/-

**Christavakahalam Monthly DECEMBER 2017**
Annual Subscription Rs. 150/-

# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ പ്രഥമ പ്രസിദ്ധീകരണം

## സുവിശേഷത്തിന്റെ ആനന്ദം പകരാം...
## സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...

വായിക്കുക
വരിക്കാരാകുക
പ്രചരിപ്പിക്കുക

ഏറെ പുതുമകളോടെ,
പുതിയ പംക്തികളോടെ
കെട്ടിലും മട്ടിലും ആകർഷകമായി

## എല്ലാ കുടുംബങ്ങളിലേക്കും




Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com